


# സൂറത്തുൽ ഫാതിഹ

## വ്യാഖ്യാനം

അല്ലാമാ ഇബ്നു കസീർ

വിവരണക്കുറിപ്പുകൾ
സ്വാലിഹ് നിസാമി പുതുപൊന്നാനി

# സൂറത്തുൽ ഫാത്തിഹ

## വ്യാഖ്യാനം, കുറിപ്പുകൾ

***അല്ലാമ ഇബ്നുകസീർ***

***സ്വാലിഹ് നിസാമി പുതുപൊന്നാനി***




*പ്രസാധനം :*

***പ്രചോദനം ബുക്സ്, വെളിയങ്കോട്***

# പ്രസാധകക്കുറിപ്പ്

'ആത്മീയം' പരമ്പര (2017) യിലെ അഞ്ചാമത്തെ പുസ്തകമാണിത്. വിസ്മയം മനുഷ്യമനസ്സ് (ഇമാം ഗസ്സാലി), അല്ലാഹു പോരേ അടിമക്ക് ?, താജുൽ അറൂസ് (ശൈഖ് ഇബ്നുഅത്വാ ഇല്ലാഹി സിക്കന്ദരി), ഹിമകണങ്ങൾ എന്നീ നാലുപുസ്തകങ്ങൾ ഇതിനുമുമ്പ് പ്രസിദ്ധം ചെയ്തിട്ടുണ്ട്.

സൂറത്തുൽ ഫാത്തിഹ വിശ്വാസികളുടെ സന്തതസഹചാരിയാണ്. വഴികാട്ടിയുമാണ്. വിശുദ്ധ ഖുർആനിലെ ആശയപ്രപഞ്ചങ്ങളിലേക്കുള്ള ജാലകവുമത്രെ ഫാത്തിഹ.

ഖുർആൻ വ്യാഖ്യാതാക്കളിൽ സർവ്വസ്വീകാര്യനും പ്രമുഖനുമാണ് അല്ലാമ ഇബ്നുകസീർ. അദ്ദേഹത്തിന്റെ പ്രസിദ്ധമായ ഖുർആൻ വ്യാഖ്യാന കൃതിയിൽ നിന്നുള്ള ഭാഗമാണ് ഇവിടെ മലയാളത്തിലേക്ക് മൊഴിമാറ്റം ചെയ്തിരിക്കുന്നത്. അനുബന്ധമായി ചേർത്തിരിക്കുന്ന സ്വാലിഹ് നിസാമി പുതുപൊന്നാനിയുടെ വിവരണകുറിപ്പുകൾ കൂടുതൽ പഠനാർഹമാണ്.

അർത്ഥവും ആശയവും മനസ്സിലാക്കി ഫാത്തിഹ പാരായണം ചെയ്യാനും, വിശുദ്ധ ഖുർആനെ സമഗ്രമായൊന്ന് വീക്ഷിക്കാനും ഈ കൃതി ഉപകരിക്കും.

മാനേജർ,
*പ്രചോദനം ബുക്സ്,*
വെളിയങ്കോട്

# ഗ്രന്ഥകർത്താവ്

1973ൽ മലപ്പുറം ജില്ലയിലെ പൊന്നാനിയുടെ ഭാഗമായ പുതുപൊന്നാനിയിൽ ജനനം. ALPS പുതുപൊന്നാനി, MIHS പൊന്നാനി, MES College പൊന്നാനി എന്നിവിടങ്ങളിൽ ലൗകിക പഠനം, കാലിക്കറ്റ് യൂനിവേഴ്സിറ്റിയിൽ നിന്ന് അറബിക്, സോഷ്യോളജി ബിരുദങ്ങൾ. തൃശ്ശൂർ ജില്ലയിലെ പട്ടിക്കര, വെളിയങ്കോട്, ഏ.ആർ നഗർ എന്നിവിടങ്ങളിൽ ദർസ് പഠനം, ഹൈദ്രാബാദ് ജാമിഅ നിസാമിയ്യ യിൽനിന്ന് മതബിരുദവും, തഫ്സീറിൽ ബിരുദാനന്തര ബിരുദവും (കാമിലീ).

ഇസ്‌ലാം നുഴഞ്ഞുകയറ്റഭീഷണിയിൽ, അല്ലാഹു അക്ബർ, വഹാബിസത്തിന്റെ ഭീകരമുഖം, മക്തി തങ്ങൾ ജീവചരിത്രം, മഹതി ആയിശ : വിവാദങ്ങൾ യാഥാർത്ഥ്യങ്ങൾ, ഹിമകണങ്ങൾ തുടങ്ങിയ ശ്രദ്ധേയമായ സ്വതന്ത്ര കൃതികൾ. വിസ്മയം മനുഷ്യ മനസ്സ്, ആത്മവഞ്ചിതർ, താജുൽ അറൂസ്, അല്ലാഹു പോരെ അടിമയ്ക്ക്?, വിജയത്തിന്റെ താക്കോൽ തുടങ്ങിയ വിവർത്തനങ്ങൾ.

അറബി - മലയാളം - ഇംഗ്ലീഷ് ത്രിഭാഷാനിഘണ്ടു, പൊന്നാനിയും മഖ്ദൂമും എന്നീ ഗ്രന്ഥങ്ങളുടെ രചനയിൽ മുഖ്യപങ്കാളി. ഇസ്‌ലാമികകാലികങ്ങളിൽ സ്ഥിരമായി എഴുതുന്നു. ഇസ്‌ലാമിക കരിക്കുലം രൂപകൽപ്പന, അധ്യാപക പരിശീലനം എന്നീ മേഖലയിൽ സംഭാവനകൾ നിർവ്വഹിക്കുന്നു. ഇസ്ലാമിക മനഃശാസ്ത്രം, കേരള മുസ്‌ലീം ചരിത്രം എന്നിവയിൽ പ്രത്യേക താല്പര്യം, ഗവേഷണം.


<u>വിലാസം :</u>

***സ്വാലിഹ് നിസാമി പുതുപൊന്നാനി***

അൽ ഫിർദൗസ്, നാലകത്ത്

എം.ജി. റോഡ്, മാറഞ്ചേരി - 679 581

Ph &Whatsapp: 9037500621

mail:salihpuduponani@gmail.com

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيْمِ ﴿١﴾
اَلْحَمْدُ لِلّٰهِ رَبِّ الْعٰلَمِيْنَ ﴿٢﴾ الرَّحْمٰنِ الرَّحِيْمِ ﴿٣﴾
مٰلِكِ يَوْمِ الدِّيْنِ ﴿٤﴾ اِيَّاكَ نَعْبُدُ وَاِيَّاكَ نَسْتَعِيْنُ ﴿٥﴾
اِهْدِنَا الصِّرَاطَ الْمُسْتَقِيْمَ ﴿٦﴾ صِرَاطَ الَّذِيْنَ اَنْعَمْتَ
عَلَيْهِمْ ۙ غَيْرِ الْمَغْضُوْبِ عَلَيْهِمْ وَلَا الضَّآلِّيْنَ ﴿٧﴾

1. പൊതുവായും പ്രത്യേകമായും കരുണ ചെയ്യുന്ന അല്ലാഹുവിന്റെ നാമത്തിൽ
2. സർവ്വലോകങ്ങളുടെ സ്വതന്ത്രപരമാധികാരിയും സൃഷ്ടി സ്ഥിതി സംഹാരകനുമായ അല്ലാഹുവിന്നാകുന്നു സ്തുതികളഖിലവും.
3. പൊതുവായും പ്രത്യേകമായും കരുണ ചെയ്യുന്നവനായ അല്ലാഹുവിന്ന്.
4. പ്രതിഫലനാളിന്റെ ഉടമസ്ഥനായ അല്ലാഹുവിന്ന്.
5. നിന്നെ ഞങ്ങൾ ഇബാദത്ത് ചെയ്യുന്നു, നിന്നെ ഞങ്ങൾ ആശ്രയിക്കുന്നു.
6. നേരായ വഴിയിൽ നീ ഞങ്ങളെ നിലയുറപ്പിക്കണമേ.
7. നീ അനുഗ്രഹിച്ചിട്ടുള്ളവരുടെ വഴിയിൽ, കോപത്തിന് വിധേയരായവരുടേതല്ലാത്ത വഴിയിൽ, പിഴച്ചു സഞ്ചരിക്കുന്നവരുടേതുമല്ലാത്ത വഴിയിൽ.

ആമീൻ

ഒന്ന്

# സൂറത്തുൽ ഫാത്തിഹ

ക്രോഡീകരിക്കപ്പെട്ട വിശുദ്ധ ഖുർആനിലെ പ്രഥമാധ്യായം. നിസ്കാരങ്ങളിൽ വിശുദ്ധ ഖുർആൻ പാരായണം ഈ അധ്യായം ഉരുവിട്ടുകൊണ്ട് സമാരംഭിക്കുന്നു. ഉമ്മുൽ കിതാബ് എന്നും പേരുണ്ടിതിന്. ഒരു സംഗതിയുടെ ആമുഖമായി വരുന്നതോ സകല കാര്യങ്ങളും ഉൾക്കൊള്ളുന്നതോ ആയ എല്ലാം അറബികൾ ഉമ്മ് എന്നു പ്രയോഗിക്കാറുണ്ട്. ഈയർഥത്തിൽ, തലച്ചോറ് ഉൾക്കൊള്ളുന്ന തലയോട്ടി അറബികൾക്ക് ഉമ്മുറഅ്സ് ആണ്; സൈനികർ ഒരുമിച്ചുകൂടുന്ന അവരുടെ പതാക 'ഉമ്മ്'ആണ്. ഖുർആൻ ഗ്രന്ഥക്രോഡീകരണം ആരംഭിച്ചിട്ടുള്ളതും നിസ്കാരത്തിലെ പാരായണം ആരംഭിക്കുന്നതും ഈ അധ്യായം കൊണ്ടായതിനാൽ ഉമ്മുൽ കിതാബ് എന്ന പേര് അന്വർഥമാണ്. ഇമാം ബുഖാരിയും ത്വബ്‌രിയും ഇപ്രകാരം വിശദീകരിക്കുന്നുണ്ട്. അബൂ ഹുറയ്റ(റ) യിൽ നിന്നും ഇമാം അഹ്മദ് നിവേദനം ചെയ്യുന്ന ഒരു ഹദീസിൽ നബി(സ്വ)പറയുന്നു: അത് ഉമ്മുൽ ഖുർആനാണ്; ആവർത്തിക്കപ്പെടുന്ന ഏഴ് സൂക്തങ്ങൾ ആണ്; അത് മഹത്തായ ഖുർആനാണ്! (മുസ്നദ്-2/448)

അശ്ശിഫാ (ശമനം)അൽവാഖിയ:(കാവൽ) അൽ കാഫിയ: (ആവശ്യപൂർത്തി) അസാസുൽ ഖുർആൻ (ഖുർആൻ അടിത്തറ) എന്നിങ്ങനെ മറ്റുപേരുകളും ഈ അധ്യായത്തിനുണ്ട്. അധ്യായ

ത്തിന്റെ സ്വഭാവവും ധർമ്മവും വിളംബരം ചെയ്യുന്ന നാമങ്ങളാണവയെല്ലാം. അബൂഹുറയ്റയിൽ നിന്നും മറ്റൊരു നിവേദനം. റസൂലുള്ളാഹി (സ്വ) പറഞ്ഞു: 'അൽഹംദുലില്ലാഹി റബ്ബിൽ ആലമീൻ ഏഴു ആയത്തുകളാണ്. അതിലൊന്നാണ് ബിസ്മില്ലാഹി റഹ്മാനിർഹീം. അസ്സബ്ഉൽ മസാനിയും അൽഖുർആനും അളീമും ഈ സൂറത്തു തന്നെ. ഇതുതന്നെ യാകുന്നു ഉമ്മുൽ കിതാബ്".(ബൈഹഖി / സുനൻ 2/45; സഅ്ലബി / തഫ്സീർ 1/18)

## ഫാത്വിഹ:യുടെ മഹത്ത്വവും പുണ്യവും

അബൂസഈദ് (റ)നിവേദനം. ഞാൻ നിസ്കരിക്കുകയായിരുന്നു; അപ്പോൾ അല്ലാഹുവിന്റെ തിരുദൂതർ(സ്വ)എന്നെ വിളിച്ചു. നിസ്കരിച്ചുകഴിഞ്ഞാണ് ഞാൻ തിരുസന്നിധിയിൽ ചെന്നത്. വിളച്ചയുടനെ എന്നെ സമീപിക്കാൻ എന്തായിരുന്നു തടസ്സം? അവിടുന്നു ചോദിച്ചു. ഞാൻ പറഞ്ഞു: അല്ലാഹുവിന്റെ തിരുദൂതരേ, ഞാൻ നിസ്കരിക്കുകയായിരുന്നല്ലോ. അവിടുന്ന് ചോദിച്ചു: സത്യവിശ്വാസികളേ, അല്ലാഹുവിന് നിങ്ങൾ ഉത്തരം നൽകുക. നിങ്ങൾക്ക് നവജീവൻ പകരുന്ന കാര്യത്തിലേക്ക് നിങ്ങളെ തിരുദൂതർ വിളിക്കുമ്പോൾ തിരുദൂതർക്കും (നിങ്ങൾ ഉത്തരം നൽകുക)(8/അൻഫാൽ/24) എന്ന് അല്ലാഹു കൽപ്പിച്ചിട്ടില്ലയോ? നീ മസ്ജിദിൽ നിന്നും പുറത്തുകടക്കു ന്നതിനുമുമ്പ് വിശുദ്ധ ഖുർആനിലെ ഏറ്റവും മഹത്തായ അധ്യായം ഞാൻ നിനക്കു പഠിപ്പിക്കുന്നതാണ്. അബൂ സഈദ് പറയുന്നു: 'അപ്പോൾ അവിടുന്ന് എന്റെ കൈപിടിച്ചിട്ടുണ്ടായിരുന്നു. ശേഷം മസ്ജിദിൽ നിന്ന് പുറത്തു കടക്കാൻ തിരുദൂതർ ഒരുങ്ങിയപ്പോൾ ഞാൻ ഉണർത്തി: അല്ലാഹുവിന്റെ തിരുദൂതരേ, ഖുർആനിലെ ഏറ്റവും മഹത്തായ ഒരധ്യായം എനിക്കു പഠിപ്പിക്കുമെന്ന് അങ്ങ് പറഞ്ഞിരുന്നുവല്ലോ. 'അതെ'. അവിടുന്നു പറഞ്ഞു: 'അത് അൽഹംദുലില്ലാഹി റബ്ബിൽ ആലമീൻ എന്ന സൂറത്താകുന്നു. സബ്ഉൽ മസാനീ(ആവർത്തിക്കപ്പെടുന്ന ഏഴു സൂക്തങ്ങൾ)യും അതുതന്നെ; എനിക്കു നൽകപ്പെട്ടിട്ടുള്ള മഹത്തായ ഖുർആനാകുന്നു അത്. (അഹ്മദ് / മുസ്നദ് 3/450, ബുഖാരി/ 5006,4474, 4647, 4703, അബൂദാവൂദ് 1458, നസാഈ 2/139, ഇബ്നുമാജാ 3785).

ഉബയ്യുബ്നു കഅബ്(റ)നിവേദനം. അല്ലാഹുവിന്റെ തിരുദൂതർ(സ്വ) പറഞ്ഞു: ഉമ്മുൽ ഖുർആനിന് തുല്യമായത് തൗറാത്തിലോ ഇഞ്ചീലിലോ അല്ലാഹു അവതരിപ്പിച്ചിട്ടില്ല; അത് ആവർത്തിക്കപ്പെടുന്ന ഏഴു മഹാസൂക്തങ്ങളാണ്; എനിക്കും അടിമയ്ക്കും പപ്പാതിയായി അത് വീതം വെക്കപ്പെട്ടതാണ് എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ട്. (തുർമുദി 3124, നസാഈ 2/139).

അബൂസഈദ് അൽഖുദ്രി (റ) നിവേദനം. അദ്ദേഹം പറഞ്ഞു: ഒരു യാത്രയ്ക്കിടയിൽ ഞങ്ങൾ ഒരിടത്ത് തമ്പടിച്ചു. അവിടെ ഒരു പെൺകുട്ടി ഞങ്ങളെ സമീപിച്ചു കൊണ്ട് പറഞ്ഞു: 'ആ പ്രദേശ വാസികളുടെ നാട്ടുമൂപ്പന് പാമ്പുകടിയേറ്റിരിക്കുന്നു. ഞങ്ങളുടെ ആളുകളെല്ലാം വിദൂരത്താണ്; മന്ത്രിക്കാൻ അറിയുന്ന ആരെങ്കിലും നിങ്ങളുടെ കൂട്ടത്തിലുണ്ടോ? മന്ത്രിക്കാറുണ്ടെന്ന് ഞങ്ങൾക്കറിയാവുന്ന ഒരാൾ അവളോടൊപ്പം പോയി. അദ്ദേഹം മന്ത്രിച്ചു; നാട്ടുമൂപ്പന് സുഖമായി. മന്ത്രിച്ചയാൾക്ക് മുപ്പത് ചെമ്മരിയാടുകൾ നൽകാൻ അയാൾ കൽപ്പിച്ചു; ഞങ്ങളെ പാലുകുടിപ്പിക്കുകയും ചെയ്തു. മന്ത്രിക്കാൻ പോയ വ്യക്തി തിരികെ വന്നപ്പോൾ ഞങ്ങൾ ചോദിച്ചു: 'താങ്കൾ നന്നായി മന്ത്രിച്ചോ'? അദ്ദേഹം പറഞ്ഞു: 'ഇല്ല, ഞാൻ ഉമ്മുൽ കിതാബ് കൊണ്ടല്ലാതെ മന്ത്രിച്ചിട്ടില്ല'. 'ഞങ്ങൾ പറഞ്ഞു: അല്ലാഹുവിന്റെ തിരുദൂതരോട് ഇതേക്കുറിച്ചു ചോദിച്ചറിയുന്നതു വരെ ഇനിയൊന്നും സംസാരിക്കരുത്'. ഞങ്ങൾ മദീനയിലെത്തിയപ്പോൾ സംഭവം നബി(സ്വ)യെ ഉണർത്തി. അവിടുന്ന് അഭിനന്ദിച്ചു പറഞ്ഞു:

ഉമ്മുൽ കിത്താബ് ഒരു മന്ത്ര വചനമാണെന്ന് നിന്നെ പഠിപ്പിച്ചതാരാ?! (സമ്മാനമായി ലഭിച്ച ആടുകൾ) ഓഹരിവെച്ചെടുത്തോളൂ, എനിക്കും ഒരോഹരി വേണം . (ബുഖാരി 5007, മുസ്‌ലിം 220 ഉദ്ധരിച്ചത്. മുസ്‌ലിമിന്റെ ചില റിപ്പോർട്ടുകളിൽ മന്ത്രിച്ചത് അബൂസഈദ് അൽഖുദ്രി (റ) തന്നെയാണെന്ന് വന്നിട്ടുണ്ട്; ഫത്ഹുൽ ബാരിയിൽ അത് സ്ഥിരീകരിക്കുന്നുണ്ട്.) ഇബ്നു അബ്ബാസ് (റ)പറയുന്നു: ഞങ്ങൾ അല്ലാഹുവിന്റെ തിരുദൂതർ(സ്വ)യുടെ ചാരത്തായിരുന്നു. നബി തങ്ങളുടെ അടുത്ത് ജിബ്രീൽ(അ)ഉണ്ട്. പെട്ടന്ന് മേലെ നിന്നും ഒരു ശബ്ദം കേട്ട് ജിബ്രീൽ (അ)ദൃഷ്ടി ആകാശത്തേക്കുയർത്തി. എന്നിട്ടു പറഞ്ഞു: 'ആകാശത്ത് ഒരു വാതിൽ തുറന്നതാണ്, അതു മറ്റാർക്കും

തുറക്കപ്പെട്ടിട്ടില്ല'. ഇബ്നു അബ്ബാസ് പറയുന്നു: ആകാശത്തു നിന്നും മലക്ക് ഇറങ്ങി നബി(സ്വ)യെ സമീപിച്ചു പറഞ്ഞു: 'അങ്ങേയ്ക്കു നൽകപ്പെട്ടിട്ടുള്ള പ്രകാശം കൊണ്ട് സന്തോഷിപ്പിക്കുക. അങ്ങേക്കു മുമ്പുള്ള ഒരു നബിക്കും അവ നൽകപ്പെട്ടിട്ടില്ല: ഫാതിഹതുൽ കിതാബും അൽബഖറ: സൂറത്തിന്റെ അവസാന വചനങ്ങളുമാണവ. അവയിൽ നിന്നും പാരായണം ചെയ്യുന്ന ഓരോ ആയിരത്തിനും പകരം നൽകപ്പെടുക തന്നെ ചെയ്യും' (മുസ്ലിം/706, നസാഈ 2/138)

അബൂഹുറയ്റ (റ)നിവേദനം. നബി(സ്വ) പറഞ്ഞു: ഉമ്മുൽ കിതാബ് പാരായണം ചെയ്യാതെ ആരെങ്കിലും നിസ്കരിച്ചാൽ ആ നിസ്കാരം അപൂർണ്ണമാണ് (ഇതു റിപ്പോർട്ടു ചെയ്തപ്പോൾ) അബൂഹുറയ്റയോട് ആരോ ചോദിച്ചു: 'ഞങ്ങൾ ഇമാമിനു പിറകിലാവുന്ന സന്ദർഭത്തിലോ?' അദ്ദേഹം പ്രതിവചിച്ചു: 'നീ സ്വകാര്യമായി അതു പാരായണം ചെയ്യുക; കാരണം, അല്ലാഹുവിന്റെ ദൂതർ (സ്വ)പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്: നിസ്കാരം എനിക്കും അടിമയ്ക്കുമിടയിൽ പപ്പാതിയായി വീതം വെയ്ക്കപ്പെട്ടിരിക്കുന്നു. എന്റെ അടിമയ്ക്ക് അവൻ ചോദിക്കുന്നത് ലഭിക്കും. സ്തുതികളഖിലം പ്രപഞ്ച പരിപാലകനായ അല്ലാഹുവിന്നാകുന്നു എന്ന് അടിമ പറഞ്ഞാൽ അല്ലാഹു പറയും: എന്റെ അടിമ എന്നെ സ്തുതിച്ചിരിക്കുന്നു. പ്രത്യേകമായും പൊതുവായും കരുണചെയ്യുന്നവൻ എന്നവൻ പറഞ്ഞാൽ അല്ലാഹു എന്റെ അടിമ എന്നെ പ്രകീർത്തിച്ചിരിക്കുന്നു എന്നു പറയും. വിചാരണ നാളിന്റെ ഉടമസ്ഥൻ എന്ന് അടിമ പറഞ്ഞാൽ എന്റെ അടിമ എന്റെ മഹത്വം പറയുന്നു എന്ന് അല്ലാഹു പ്രതികരിക്കും. നിന്നെയാണ് ഞങ്ങൾ ആരാധിക്കുന്നത്; നിന്നെയാണ് ഞങ്ങൾ ആശ്രയിക്കുന്നതും എന്ന അടിമയുടെ മൊഴികൾക്ക് ഇത് ഞാനും എന്റെ അടിമയും തമ്മിലുള്ള കരാറാണ്. അടിമക്ക് അവൻ തേടിയത് ലഭിക്കും എന്നാണ് അല്ലാഹു പ്രതികരിക്കുക. ഞങ്ങളെ നേർവഴിയിൽ നയിക്കണേ- നീ അനുഗ്രഹിച്ചവരുടെ വഴിയിൽ, കോപിക്കപ്പെട്ടവരുടെയോ പിഴച്ചു ഗമിക്കുന്നവരുടെയോ വഴിയിലല്ല എന്നു പറയുന്ന അടിമയോട് ഇത് എന്റെ അടിമയ്ക്കുള്ളതാണ്; എന്റെ അടിമയ്ക്കു അവൻ തേടിയതു ലഭിക്കും എന്ന് അല്ലാഹു പറയും.(മുസ്ലിം 395, നസാഈ 2/135)

## നിസ്കാരവും പാരായണവും

മേലുദ്ധരിച്ച ഹദീസിൽ നിസ്കാരം വീതം വെക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞതിന്റെ താൽപര്യം ഖുർആൻ (ഫാത്തിഹ) പാരായണം വീതിക്കപ്പെട്ടിരിക്കുന്നു എന്നാണ്. നിന്റെ സ്വലാത്ത് (പാരായണം) വളരെ ഉച്ചത്തിലാക്കരുത്; തീരെ പതുക്കെയുമാക്കരുത് .(11/ഇസ്രാഅ്/110)എന്നിടത്ത് 'ഖിറാഅത്ത്' ഖുർആൻ പാരായണം എന്നർത്ഥത്തിൽ സ്വലാത് എന്ന പദം പ്രയോഗിച്ചു കാണാം. (അവിടെ വാക്കുകളും ആംഗ്യങ്ങളുമടങ്ങിയ നിസ്കാരം ഉച്ചത്തിലോ പതുക്കെയോ ആക്കരുതെന്ന് ഉദ്ദേശിക്കാവതല്ലല്ലോ). ഖിറാഅത്ത് (പാരായണം) എന്ന പദം നിസ്കാരമെന്നർത്ഥത്തിൽ തിരിച്ചും പ്രയോഗിക്കപ്പെട്ടിട്ടുണ്ട്. ഫജ്ർ പാരായണം (17/ഇസാഅ്/78)എന്നാൽ ഫജ്ർ നിസ്ക്കാരം എന്നാണുദ്ദേശ്യം. പ്രഭാതമാകുന്നതിനു മുമ്പ് നിർവ്വഹിക്കേണ്ട നിസ്കാരമാണിത്. നിസ്കാരത്തിലെ ഖുർആൻ പാരായണത്തിന്റെ മഹത്വം ഈ പദപ്രയോഗങ്ങൾ വ്യക്തമാക്കുന്നു; പാരായണം നിസ്കാരത്തിന്റെ നിർബന്ധ ഘടകങ്ങളിൽ ഏറ്റവും സുപ്രധാനമാണ്.

എന്നാൽ നിസ്കാരത്തിലെ ഖുർആൻ പാരായണം സംബന്ധമായ രണ്ടു പ്രസിദ്ധ വീക്ഷണ വ്യത്യാസങ്ങളുണ്ട്: സൂറത്തുൽ ഫാതിഹ: തന്നെ വേണോ ഖുർആനിലെ മറ്റേതെങ്കിലും ഭാഗം മതിയോ എന്നതാണ് പ്രശ്നം. ഇമാം അബൂഹനീഫ (റ)യും അനുയായികളും പറയുന്നു: ഫാതിഹ തന്നെ വേണമെന്നില്ല; ഫാതിഹ ആയാലും മതി എന്നേയുള്ളൂ. ഖുർആനിൽ നിന്നും സൗകര്യ പ്രദമായത് നിങ്ങൾ പാരായണം ചെയ്യുവീൻ (73/മുസ്സമ്മിൽ/20)എന്ന വചനത്തിലെ വ്യാപകാർത്ഥമാണ് അവരുടെ തെളിവ്. നിസ്കാരം ഭംഗിയായി നിർവ്വഹിക്കാനറിയാത്തവനെക്കുറിച്ചു വന്നതും ബുഖാരി മുസ്ലിമിൽ നിവേദനം ചെയ്തിട്ടുള്ളതുമായ ഒരു ഹദീസിൽ നബി(സ്വ) പറയുന്നു: പിന്നെ നിനക്ക് തെറ്റുകൂടാതെ ഓതാനറിയുന്ന ഖുർആൻ ഭാഗം പാരായണം ചെയ്യുക (ബുഖാരി/793, മുസ്ലിം/397) ഇവിടെ ഫാതിഹ തന്നെ നിർദ്ദേശിച്ചിട്ടില്ല എന്നതാണ് അവരുടെ രണ്ടാം തെളിവ്.

ഫാത്തിഹ തന്നെ വേണം; മറ്റു ഭാഗം മതിയാകില്ല എന്നതാണ് രണ്ടാം വീക്ഷണം. ഇമാം മാലിക്, ഇമാം ശാഫിഈ, ഇമാം അഹ്മദ് എന്നീ മൂന്നു പേരും ഈ വീക്ഷണക്കാരാണ്. ഉമ്മുൽ

കിതാബ് പാരായണം ചെയ്യാത്ത നിസ്കാരം അപൂർണ്ണം എന്ന മേലുദ്ധരിച്ച ഹദീസാണ് അവർക്ക് തെളിവ്. ഫാതിഹ ഓതാത്ത വനു നിസ്കാരമില്ല . (ബുഖാരി/756, മുസ്ലിം/394 അബൂ ഹുറയ്റ യിൽ നിന്നും), ഉമ്മുൽ കിതാബ് പാരായണം ചെയ്യാത്ത നിസ് കാരം മതിയാകില്ല (ഇബ്നു ഖുസൈമ/490, ഇബ്നു ഹിബ്ബാൻ മവാരിദ്/457 അബൂഹുറയ്റയിൽ നിന്നും)എന്നീ ഹദീസുകളും ഇവർ രേഖയായി സ്വീകരിക്കുന്നു. ഇവ്വിഷയത്തിൽ ഹദീസുകൾ ധാരാളമുണ്ട്.*

## മഅ്മൂം ഫാതിഹ ഓതണോ?

ഇതു സംബന്ധമായ മൂന്നു വീക്ഷണങ്ങൾ:

**ഒന്ന്:** ഇമാമിനെന്നപോലെ മഅ്മൂമിനും ഫാതിഹ ഓതൽ നിർന്ധമാണ്. മേലെയുദ്ധരിച്ച ഹദീസുകളിൽ ഇമാം-മഅ്മൂം വ്യത്യാസം പരാമർശിക്കപ്പെട്ടിട്ടില്ല.

**രണ്ട്:** ഇമാം ഉച്ചത്തിൽ ഓതേണ്ട നിസ്കാരങ്ങളിലും പതുക്കെ ഓതേണ്ട നിസ്കാരങ്ങളിലും മഅ്മൂമിന് പാരായണം ഒട്ടും നിർബന്ധമില്ല. ഇമാമിന്റെ പാരായണം മഅ്മൂമിന്റെ പാരായണ മായി ഗണിക്കപ്പെടുന്നതാണ് എന്ന ആശയത്തിൽ വന്നിട്ടുള്ള ഹദീസാണ് ഇക്കൂട്ടരുടെ രേഖ (ഇമാം അഹ്മദ് /മുസ്നദ് 3/335) ജാബിറുബ്നു അബ്ദില്ലാഹി(റ)യിൽ നിന്നും ഉദ്ധരിച്ച ഈ ഹദീസിൽ പരമ്പരയിൽ ദൗർബല്യമുണ്ട്)

---

* ഇമാം ഫഖ്റുദ്ദീൻ റാസി(റ)പറയുന്നു: ഫാതിഹ പാരാ യണം അനിവാര്യമാണോ അല്ലയോ എന്നവീക്ഷണ വ്യത്യാസമുണ്ടെങ്കിലും സമുദായം ഒന്നടങ്കം ഫാതിഹ ഓതിവരുന്നുണ്ട്. കിഴക്കോ പടിഞ്ഞാറോ ഉള്ള ഒരൊറ്റ മുസ്ലിമും ഫാതിഹ ഓതാതെ നിസ്കരിക്കുന്നതായി നിനക്കു കാണാവതല്ല. അതിനാൽ, ഇനിയൊരുത്തൻ ഫാതിഹ ഒഴിവാക്കി നിസ്കരിച്ചാൽ സത്യവിശ്വാസികളുടെ വഴി ഉപേക്ഷിച്ചവനായിത്തീരും അല്ലാഹു പറയുന്നു: സത്യവിശ്വാസികളുടെതല്ലാത്ത വഴി സ്വീകരിക്കുന്നവനെ നാം നരകത്തിൽ തള്ളും (4/നിസാഅ്/115) (റാസി 1/171). അഇമ്മത്തുകൾക്കിടയിൽ അഭിപ്രായവ്യത്യാസം ഉണ്ടായിരുന്നെങ്കിലും സമുദായം ഫാത്തിഹ ഓതുക എന്ന നിലപാടിൽ പ്രവൃത്തി കൊണ്ട് ഏകോപിതരായ സ്ഥിതിക്ക് ഇനിയത് ലംഘിക്കാവതല്ല എന്നത്രെ ഇമാം റാസി പറയുന്നത്.

**മൂന്ന്:** ഇമാം ഉറക്കെ ഓതുന്ന നിസ്കാരത്തിൽ വേണ്ട, എന്നാൽ പതുക്കെ ഓതുന്ന നിസ്കാരത്തിൽ മഅ്മൂം ഫാതിഹ ഓതണം. അനുകരിക്കപ്പെടാനാണ് ഇമാം നിയോഗിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ ഇമാം അല്ലാഹു അക്ബർ പറഞ്ഞാൽ നിങ്ങളും തക്ബീർ ചെല്ലുക; ഇമാം ഓതിയാൽ നിങ്ങൾ അടക്കം പാലിക്കുക എന്ന ഹദീസാണ് ഇവരുടെ രേഖ. (മുസ്‌ലിം അബൂമൂസൽ അശ്അരി(റ)യിൽ നിന്നും ഉദ്ദരിച്ചതാണിത്.) ഇമാം ഓതുമ്പോൾ സാകൂതം ശ്രദ്ധിക്കണമെന്നാണ് ഇതിലെ പാഠം. മഅ്മൂമിനെ ഓത്തിൽ നിന്നും ഒഴിവാക്കാത്ത നിലയിലുള്ള പാരായണ കൽപന ഹദീസുകളിൽ വന്നിട്ടുള്ളതിനാൽ ഇമാം ഓതുമ്പോൾ ശ്രദ്ധിച്ചു കേൾക്കുകയും ഓതിക്കഴിഞ്ഞാൽ മഅ്മൂം ഫാതിഹ ഓതുകയും വേണമെന്നാണ് ഇമാം ശാഫിഈ(റ)പക്ഷം. (അദ്ദേഹത്തിന്റെ പഴയ വീക്ഷണം ഇപ്പറഞ്ഞ മൂന്നാമത്തേതായിരുന്നു. പിന്നീട് ഒന്നാം വീക്ഷണത്തിലേക്ക് മടങ്ങി)



രണ്ട്

# അഭയതേട്ടം

**പി**ശാചിൽ നിന്നും അഭയം തേടുവാൻ നിർദ്ദേശിക്കുന്ന വിവിധ സൂക്തങ്ങൾ വിശുദ്ധ ഖുർആനിൽ കാണാം. മനുഷ്യർക്കിടയിലെ ശത്രുവിനോട് നയപരമായും ഗുണപരമായും പെരുമാറിക്കൊണ്ട്, അവന്റെ ശുദ്ധ പ്രകൃതത്തെ പരസ്നേഹത്തി ലേക്കും പരസ്പരസൗഹൃദത്തിലേക്കും തിരികെ നയിക്കാൻ ശ്രമിക്കണമെന്ന് അല്ലാഹു കൽപിക്കുന്നു. എന്നാൽ പിശാച് എന്ന ശത്രുവിൽ നിന്നും അഭയം തേടാനാണ് കൽപന. അതിലൊട്ടും അസാംഗത്യമില്ല; കാരണം നയവും ഗുണവും പിശാച് സ്വീകരിക്കില്ല. മനുഷ്യപുത്രന്റെ നിത്യനാശമല്ലാതെ അവൻ കാംക്ഷിക്കുന്നില്ല; മനുഷ്യപിതാവ് ആദമിനോട് അവനുള്ള ശത്രുത തീവ്രമാണ്. അല്ലാഹു പറഞ്ഞു: നിശ്ചയം ശൈത്വാൻ നിങ്ങളുടെ ശത്രുവാണ്; അവനെ നിങ്ങൾ ശത്രുവായിത്തന്നെ എടുക്കണം. (35/ഫാഥിർ/6), അവനെയും അവന്റെ സന്തതികളെയും എനിക്കുപുറമെയുള്ള രക്ഷാധികാരിക ളായി നിങ്ങൾ സ്വീകരിച്ചിരിക്കുകയാണോ, അവർ നിങ്ങളുടെ ശത്രുവായിരിക്കെ?(18/അൽകഹ്ഫ്/50)

പിശാച് ആദമിനോട് ഞാൻ നിന്റെ ഗുണകാംക്ഷിയാണ് എന്നു സത്യം ചെയ്തു. പക്ഷെ കള്ളമായിരുന്നു പറഞ്ഞത്; എന്നിരിക്കെ നമ്മളോടെങ്ങനെയാണവൻ ഇടപെടുക? അവൻ തന്നെ പറഞ്ഞിട്ടുണ്ട്: നിന്റെ പ്രതാപം കൊണ്ട് (നാഥാ) അവരെയഖിലം ഞാൻ പിഴപ്പിക്കുന്നതാണ് (38/സ്വാദ്/82).

പാരായണത്തിനു ശേഷമാണ് അഭയപ്രാർത്ഥന വേണ്ട തെന്ന് പാരായണ ഗുരുക്കന്മാരിൽ ഒരു കൊച്ചു സംഘം പറഞ്ഞു. വിഷയ സംബന്ധമായ സൂക്തത്തിന്റെ (16/നഹ്ൽ/98) ബാഹ്യ സന്ദർഭമാണവർ അവലംബിച്ചത്. പാരായണത്തിനു മുമ്പുണ്ടാ കേണ്ടതാണ് അഭയപ്രാർത്ഥന (പാരായണത്തിൽ നിന്നും മനസ്സിനെ ചഞ്ചലപ്പെടുത്തുന്നവനെ തടുക്കാൻ) എന്ന അഭിപ്രായമാണ് പ്രസിദ്ധവും ഭൂരിപക്ഷ പിന്തുണയുള്ളതും. പ നീ പാരായണം ചെയ്താൽ എന്നത് 'പാരായണം ഉദ്ദേശിച്ചാൽ' എന്ന് വ്യാഖ്യാ നിക്കണം; പരാമർശിത സൂക്തത്തിലെ 'നീ നിസ്കാരത്തിലേക്ക് നിന്നാൽ (അവയവങ്ങൾ) കഴുകുക (5/മാഇദ/6) എന്നിടത്ത് നിസ് കാരമുദ്ദേശിച്ചാൽ എന്ന് വ്യാഖ്യാനിക്കാറുള്ള പോലെ. നബി(സ്വ) രാത്രി നിസ്കരിക്കുമ്പോൾ തക്ബീർകൊണ്ട് നിസ്കാരം തുടങ്ങി. അല്ലാഹുവിനെ പുകഴ്ത്തിയശേഷം, 'സർവ്വജ്ഞനും സർവ്വം ശ്രവിക്കുന്നവനുമായ അല്ലാഹുവിനെകൊണ്ട്, ബഹിഷ്കൃതനായ ശൈഥാനിൽ നിന്നും അവന്റെ അകമത്ത്രിൽ നിന്നും ഊത്തിൽ നിന്നും ഞാൻ അഭയം തേടുന്നു എന്ന ഹദീസ് പ്രോക്ത സൂക്ത ങ്ങൾ മേൽപ്രകാരം വ്യാഖ്യാനിക്കാൻ മതിയായ രേഖയാണ്. (അബൂ സഈദ് അൽഖുദ്രിയിൽ നിന്നും അഹ്മദ്, 3/50, തിർമദി 242, അബൂദാവൂദ് 775)

ശാപഗ്രസ്തനും ബഹിഷ്കൃതനുമായ ശൈഥാൻ എന്റെ ദീനിലോ ദുൻയാവിലോ പ്രയാസം സൃഷ്ടിക്കുന്നതിൽ നിന്നും, എന്നോടുകൽപ്പിച്ചിട്ടുള്ള സൽകർമ്മങ്ങൾ അനുഷ്ഠിക്കാനനുവദി ക്കാതെ എന്നെയവൻ തടയുന്നതിൽ നിന്നും, എന്നെ വിലക്കിയ പ്രവൃത്തികൾ ചെയ്യാൻ പ്രേരിപ്പിക്കുന്നതിൽ നിന്നും, അല്ലാഹു വിന്റെ സമക്ഷത്തിങ്കൽ ഞാൻ സംരക്ഷണം തേടുന്നു എന്നാണ് ആ പ്രാർത്ഥനയുടെ സാരം. മനുഷ്യനെ ദ്രോഹിക്കുന്നതിൽ നിന്നും പിശാചിനെ അല്ലാഹുവല്ലാതെ തടയുകയില്ല. നാശകാരണമായ/ നാശസ്വഭാവമുള്ള എല്ലാ വസ്തുക്കളിൽ നിന്നും അല്ലാഹുവിലേ ക്കുള്ള അഭയാർപ്പണത്തെയാണ് 'ഇസ്തിആദത്ത്' എന്നു പറയുന്നത്.

അകന്നു എന്നർത്ഥമുള്ള 'ശത്വന' യിൽ നിന്നും നിഷ്പന്ന മായ പദമാണ് ശൈത്വാൻ. എല്ലാ നന്മകളിൽ നിന്നും തന്റെ ധിക്കാരം നിമിത്തം വിദൂരമായവനാണ് ശൈഥാൻ. അഗ്നിയാൽ

പടയ്ക്കപ്പെട്ടത് എന്നർത്ഥമുള്ള 'ശാത്വ' യിൽ നിന്നാണ് ശൈഥാൻ എന്ന പദമുണ്ടായതെന്ന അഭിപ്രായം അത്ര ശരിയല്ല. അയാൾ പൈശാചികവൃത്തി ചെയ്തു എന്ന അർത്ഥം ദ്യോതിപ്പിക്കാൻ 'തശൈത്വന ഫുലാനുൻ'എന്നാണ് അറബികൾ പ്രയോഗിക്കാറുള്ളതെന്ന് ഭാഷാഗുരു സീബവൈഹി പറയുന്നു; അതിനാൽ ശാത്വയിൽ നിന്നുണ്ടായതല്ല ശൈഥാൻ; അങ്ങനെയായിരുന്നെങ്കിൽ 'തശയ്യത്വ ഫുലാൻ' എന്നായിരുന്നു അവർ പ്രയോഗിക്കേണ്ടിയിരുന്നത്. അപ്പോൾ അകൽച എന്നർത്ഥമാണ് ശൈഥാനിന്റെ മൂലം എന്ന അഭിപ്രായമാണ് കൂടുതൽ ശരി. അതിനാൽതന്നെ, ദുർവാശിയോടെ നന്മയിൽ നിന്നകലുന്ന ഭൂത-മനുഷ്യ-ജന്തുവർഗ്ഗത്തിലെ ആരെയും അവർ ശൈഥാൻ എന്നു വിളിക്കുന്നു. ജിന്നുകളിലെയും മനുഷ്യനിലെയും ശൈഥാൻമാർ എന്ന് അല്ലാഹു പ്രയോഗിച്ചിട്ടുണ്ട്. കർമ്മസാമ്യതയാണ് മനുഷ്യനെ പിശാചെന്ന് വിളിച്ചതിനു കാരണം; വംശബന്ധമല്ല. നന്മയിൽ നിന്നും എറിഞ്ഞോടിക്കപ്പെട്ടവൻ, ആട്ടിയകറ്റപ്പെട്ടവൻ (റജീം) എന്നും പറയാറുണ്ട്. "ഉൽക്കകളെ നാം ശൈഥാൻമാരെ എറിഞ്ഞോടിക്കാനുള്ളവയാക്കിയിരിക്കുന്നു" (67/മുൽക്/05) എന്നു വിശുദ്ധവചനത്തിൽ.



മൂന്ന്

# തുടക്കം ബിസ്മികൊ്

**അ**ല്ലാഹുവിന്റെ ഗ്രന്ഥം സ്വഹാബത്ത് തുടങ്ങിയത് ബിസ്മി ചൊല്ലി കൊണ്ടാണ്. ഉമ്മുസലമ(റ)വിൽ നിന്നും ഇബ്നു ഖുസൈമ: തന്റെ സ്വഹീഹിൽ ഉദ്ധരിക്കുന്നു: നിശ്ചയം അല്ലാഹുവിന്റെ ദൂതർ(സ്വ), നിസ്കാരത്തിൽ ഫാതിഹ: യുടെ ആരംഭത്തിൽ ബസ്മലത്ത് ഓതുകയുണ്ടായി; ഫാതിഹ:യിലെ ഒരു സൂക്തമായിട്ട് 'ബിസ്മില്ലാഹി'യെ എണ്ണുകയുണ്ടായി . (ഇബ്നു ഖുസൈമ/ 493. നിവേദക പരമ്പരയിലെ അംറുബ്നു ഹാറൂൻ അൽബൽഖിക്കു ദൗർബല്യമുണ്ട്). ഫാതിഹ:യുടെയും മറ്റു അധ്യായങ്ങളുടെയും ആരംഭത്തിൽ 'ബിസ്മില്ലാഹി' (മറ്റുള്ളവർക്കു കേൾക്കാവുന്ന) ഉയർന്ന ശബ്ദത്തിൽ പാരായണം ചെയ്യണമെന്ന് സ്വഹാബത്തിലെയും താബിഉകളിലെയും ഒട്ടേറെ പ്രമുഖരും, സലഫും ഖലഫുമായ (ആദ്യ ഹിജ്റ മൂന്നു നൂറ്റാണ്ടുകളിൽ ജീവിച്ചവർ സലഫ്; ഹിജ്റ മൂന്നിന് ശേഷം നേതൃത്വം നൽകിയവർ ഖലഫ്) ഇമാമുകളും അഭിപ്രായപ്പെട്ടിരിക്കുന്നു. സ്വഹാബികളിൽ അബൂഹുറയ്റ, ഇബ്നു ഉമർ, ഇബ്നു അബ്ബാസ്,മുആവിയ (റ) തുടങ്ങിയവർ ബിസ്മില്ലാഹി ഉയർന്ന ശബ്ദത്തിൽ പാരായണം ചെയ്തവരാണ്. താബിഉകളിലെ പ്രമുഖരായ സഈദുബ്നു സുബൈർ, ഇക്രിമ:, അബൂ ഖിലാബ:, സുഹ്രി, ഹസൻ പുത്രൻ അലി, അലി പുത്രൻ മുഹമ്മദ്, സഈദ് ബ്നുൽ മുസയ്യബ്, അഥാഅ്, ഥാഊസ്, മുജാഹിദ്, സാലിം, മുഹമ്മദുബ്നു കഅബ് അൽ ഖുറളി, ഉബൈദ്,

അബൂ ബകറുബ്ൻ മുഹമ്മദ്, അബൂ വാഇൗൽ, ഇബ്നു സീരീൻ, മുഹമ്മദ്ബ്നുൽ മുൻകദിർ, അലിയ്യുബ്നു അബ്ദില്ല, ഇബ്നു ഉമറിന്റെ മൗലയായിരുന്ന നാഫിഅ്, സൈദ് ബ്നു അസ്‌ലം, ഉമറുബ്നു അബ്ദുൽ അസീസ്, അൽഅർസഖ് ബ്നു ഖൈസ്, ഹബീബ് ബ്നു അബീ സാബിത്ത്, അബുശ്ശഅ്സാഅ്, മക്ഹൂൽ, അബ്ദുല്ലാഹിബ്നു മഅ്ഖൽ, അബ്ദുല്ലാഹിബ്നു സ്വഫ്‌വാൻ, മുഹമ്മദ് ബ്നുൽ ഹനഫിയ്യ, അംറുബ്നു ദീനാർ തുടങ്ങിയവരും ബിസ്മില്ലാഹി ഉയർന്ന ശബ്ദത്തിൽ പാരായണം ചെയ്തു. ബിസ്മില്ലാഹി 'ഫാതിഹ':യുടെ ഭാഗമാണന്നതിനാൽ മറ്റു ഭാഗമെന്ന പോലെ ഉറക്കെ ഓതേണ്ടതാണെന്ന അവരുടെ ന്യായം തന്നെയാണ് ഇമാം ശാഫിഈ (റ)യും സ്വീകരിച്ചത്. നസാഈ തന്റെ സുനനിലും (2/134) ഇബ്നു ഹിബ്ബാനും (450) ഇബ്നു ഹുസൈമ (499)യും ഇരുവരുടെ സ്വഹീഹുകളിലും ഹാകിം മുസ്തദറകിലും (1/232)

അബൂ ഹുറൈറയിൽ നിന്നും നിവേദനം ചെയ്യുന്നു. അദ്ദേഹം (അബൂഹുറൈറ)നിസ്കരിക്കുകയും ഖുർആൻ പാരായണത്തിൽ ബസ്മലത്ത് ഉറക്കെയാക്കുകയും ചെയ്തു. നിസ്കാരത്തിൽ നിന്നും വിരമിച്ച ശേഷം അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂലിന്റെ നിസ്കാരമാണ് ഞാൻ നിങ്ങൾക്ക് മാതൃകയായി കാണിച്ചു തന്നത് (ദാറഖുത്നി, ഖതീബുൽ ബാഗ്ദാദി, ബൈഹഖി തുടങ്ങിയവർ ഈ ഹദീസ് സ്വഹീഹായി അംഗീകരിച്ചിരിക്കുന്നു). ഹാകിം തന്റെ മുസ്തദ്റകിൽ ഇബ്നു അബ്ബാസിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു:റസൂലുല്ലാഹി (സ്വ) 'ബിസ്മില്ലാഹി' ഉറക്കെയാക്കാറുണ്ടായിരുന്നു . (ഹാകിം 1/208 പറഞ്ഞു: ഹദീസ് സ്വഹീഹാകുന്നു).

സ്വഹീഹുൽ ബുഖാരി (5046)യിൽ അനസ്ബ്നു മാലിക് (റ)ൽ നിന്നും നിവേദനം. അദ്ദേഹത്തോട് നബി(സ്വ)യുടെ പാരായണ രീതിയെക്കുറിച്ച് അന്വേഷിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു: തിരുദൂതരുടെ പാരായണം (വേണ്ടപോലെ സാവകാശത്തിൽ) നീട്ടിക്കൊണ്ടായിരുന്നു. എന്നിട്ട് അദ്ദേഹം ബിസ്മില്ലാഹി ഓതിക്കേൾപ്പിച്ചു. അപ്പോൾ ബിസ്മില്ലാഹി, അർറഹ്മാൻ, അർറഹീം എന്നീ മൂന്നിടങ്ങളിലും നീട്ടുകയുണ്ടായി. ഇമാം അഹ്മദ് മുസ്നദി (6/302)ലും അബൂദാവൂദ് സുനനിലും (1466) ഇബ്നു ഖുസൈമ സ്വഹീഹിലും ഹാകിം മുസ്തദ്റക്കിലും 2/131 ഉമ്മു സലമ: (റ)യിൽ

നിന്നും നിവേദനം. മഹതി പറഞ്ഞു: റസൂലുല്ലാഹി (സ്വ) ബിസ്മില്ലാഹി..... യൗമിദ്ദീൻ വരെ ഓരോ ആയത്തും മുറിച്ച് ഓതുകയാണ് പതിവ്. ഇതിന്റെ പരമ്പര സ്വഹീഹാണെന്ന് ദാറഖുഥ്നി വിധിച്ചിട്ടുണ്ട്. ഇമാം ശാഫിഈയും ഹാകിമും(1/233)അനസ് (റ)ൽ നിന്നും നിവേദനം. മുആവിയ(റ) ആദ്യാവസരത്തിൽ മദീനയിൽ ഒരിക്കൽ നിസ്കരിച്ചപ്പോൾ ബസ്മലത്ത് വിട്ടുകളഞ്ഞു. സന്നിഹിതരായിരുന്ന മുഹാജിറുകളഖിലവും ഇതു ചോദ്യം ചെയ്തു. അങ്ങനെ മറ്റൊരു തവണ അവിടെ നിസ്കരിച്ചപ്പോൾ അദ്ദേഹം ബിസ്മില്ലാഹി ഓതുകയുണ്ടായി. ബിസ്മില്ലാഹി ഉറക്കെ ഓതണമെന്ന് ന്യായത്തിന് മതിയായതും തൃപ്തികരമായതുമായ രേഖയാണ് നാമുദ്ദരിച്ച ഹദീസുകളും ആസാറുകളും. എന്നാൽ എതിർ വീക്ഷണങ്ങളും അവർക്കുള്ള രേഖയായുദ്ധരിക്കുന്ന അപൂർവ്വ ഹദീസ് റിപ്പോർട്ടുകളും അവയുടെ വഴി പരിശോധിക്കലുംഅതിലെ കുറവുകൾ വ്യക്തമാക്കലും ദൗർബല്യം എടുത്തുകാണിക്കലുമൊക്കെ മറ്റൊരിടത്താകാം. ഏതായാലും ബസ്മലത്ത് ഉറക്കെയാക്കുന്നവന്റെയും പതുക്കെയാക്കുന്നവന്റെയും നിസ്കാരം ശരിയാകുമെന്ന് ഇമാമുകൾ ഏകോപിച്ചിട്ടുണ്ട്.

## ബിസ്മിയുടെ പൊരുൾ

ബിസ്മില്ലാഹിയുടെ മഹത്തായ ബറകത്ത് കാരണം, എല്ലാ പ്രവൃത്തിയുടെയും സംസാരത്തിന്റെയും ആദ്യം ഇതുചൊല്ലൽ മുസ്തഹബ്ബാണ്. ഖുഥുബ:യുടെ ആദ്യത്തിലും ടോയ്ലറ്റിൽ പ്രവേശിക്കുമ്പോഴും വുളൂവിന്റെ ആദ്യത്തിലും ബിസ്മില്ലാഹി മുസ്തഹബ്ബുണ്ട്. ബിസ്മില്ലാഹി കൊണ്ടു തുടങ്ങാത്ത എല്ലാ കാര്യവും വികലവും അപൂർണ്ണവുമാണെന്ന് പ്രവാചക മൊഴിയുണ്ട്. (ഇമാം അഹ്മദും മറ്റും അബൂഹുറയ്റ (റ)യിൽ നിന്നും ഉദ്ധരിച്ച) അല്ലാഹുവിന്റെ നാമം ജപിക്കാത്തവന് വുളൂഇല്ല എന്ന ഹദീസ്, ഹസൻ ഇനത്തിൽ പെടുന്നു. അറുക്കുമ്പോഴും ഭക്ഷിക്കുമ്പോഴും ബിസ്മില്ലാഹി മുസ്തഹബ്ബുണ്ട്. ബിസ്മില്ലാഹി' ജപിക്കുക; വലതുകരം കൊണ്ടുണ്ണുക; തന്റെ സമീപത്തുള്ള പാത്രത്തിൽ നിന്നും എടുത്തു ഭക്ഷിക്കുക എന്ന ഹദീസ് സ്വഹീഹ് മുസ്ലിമിൽ (2022) ബുഖാരി(5376) ൽ വന്നിട്ടുണ്ട്. ഇണയെ പരിണയിക്കുമ്പോൾ ബിസ്മില്ലാഹി ജപിക്കുന്നതു മുസ്തഹബ്ബുതന്നെ. നിങ്ങളിൽ ഒരുവൻ തന്റെ ഇണയെ പരിണയിക്കാൻ ഉദ്ദേശിച്ചാൽ

ബിസ്മില്ലാഹ് അല്ലാഹുവെ ഞങ്ങളിൽ നിന്നും പിശാചിനെയകറ്റേണമേ, ഞങ്ങൾക്ക് നീ അനുഗ്രഹിച്ചരുളുന്ന സന്തതികളിൽ നിന്നും പിശാചിനെ അകറ്റേണമേ  എന്ന് പറയട്ടെ. (ഇപ്രകാരം പറഞ്ഞാൽ) അവർക്ക് ഒരു കുഞ്ഞിനെ നൽകാനാണ് അല്ലാഹുവിന്റെ വിധിയെങ്കിൽ ആ കുഞ്ഞിനെ ഒരുനാളും ശൈഥാൻ ഉപദ്രവിക്കില്ല എന്ന ഹദീസ് ബുഖാരിയും (141) മുസ്ലിമും(1434) ഉദ്ധരിച്ചിരിക്കുന്നു.

ഹേതു, നിമിത്തം തുടങ്ങിയ അർത്ഥങ്ങൾ ദ്യോതിപ്പിക്കുന്ന കൊണ്ട് (by/with) എന്ന ഗതിയുടെ അർത്ഥമുള്ള അവ്യയമാണ് ‘ബി’. സങ്കൽപിക്കാവുന്ന ഒരു ക്രിയാനാമത്തിലേക്കോ (ഉദാ. എന്റെ തുടക്കം) സങ്കൽപിക്കാവുന്ന ഒരു ക്രിയയിലേക്കോ (ഉദാ. ഞാൻ തുടങ്ങുന്നു) ബന്ധിപ്പിച്ച് അതിന് അർത്ഥം കൽപിക്കേണ്ടതാണ്. നാമം സങ്കൽപിക്കുമ്പോൾ ആ കപ്പലിന്റെ തുടക്കവും സഞ്ചാരവും അല്ലാഹുവിന്റെ നാമം കൊണ്ടാകുന്നു (11/ഹൂദ്/41) എന്ന സൂക്തത്തിലേതു പോലെയും, ക്രിയ സങ്കൽപിക്കുമ്പോൾ നിന്റെ റബ്ബിന്റെ നാമം കൊണ്ടു നീ വായിക്കുക  (96/അലഖ്/01) എന്ന സൂക്തത്തിലേതു പോലെയോ അർത്ഥം വരുന്നു- അല്ലാഹുവിന്റെ നാമം കൊണ്ടാണ് എന്റെ തുടക്കം എന്നോ അല്ലാ ഹുവിന്റെ നാമം കൊണ്ടു ഞാൻ തുടങ്ങുന്നു എന്നോ അർത്ഥം വരുന്നു എന്നു ചുരുക്കം. രണ്ടായാലും ശരിതന്നെ. നിൽകുമ്പോഴും ഇരിക്കുമ്പോഴും  തിന്നുമ്പോഴും കുടിക്കുമ്പോഴും പാരായണം ചെയ്യുമ്പോഴും വുളൂഅ് ചെയ്യുമ്പോഴും നിസ്കരിക്കുമ്പോഴുമെല്ലാം, ബറക്കത്തു പ്രതീക്ഷിച്ചും, ശുഭേഛുവായും ഉദ്ദേശിച്ച കൃത്യം പൂർത്തിയാക്കാൻ ശക്തി തേടിയും കർമ്മം സ്വീകരിക്കാൻ ആഗ്രഹിച്ചും അവയുടെ സമാരംഭത്തിൽ അല്ലാഹുവിന്റെ നാമം ജപിക്കുകയെന്നതാണ് മതതാൽപര്യം. എല്ലാം അറിയുന്നവൻ അല്ലാഹു.



നാല്

# അല്ലാഹു,റഹ്മാൻ,റഹീം

**മ**റ്റെല്ലാ നാമങ്ങളും നൽകി വിശേഷിപ്പിക്കപ്പെടുകയാൽ അല്ലാഹു 'മഹാനാമ'മായി (അൽ ഇസ്മുൽ അഅ്ളം) ഗണിക്കപ്പെടുന്നു. ഉന്നതനും അനുഗ്രഹപൂർണ്ണനുമായ റബ്ബിന്റെ സംജ്ഞാനാമമാണ് അല്ലാഹു. അല്ലാഹുവിന് സുന്ദര നാമങ്ങളുണ്ട്. അവ ഉപയോഗിച്ച് അവനെ വിളിച്ചു കൊൾവീൻ (07/അഅ്റാഫ്/180). നിശ്ചയം, അല്ലാഹുവിന്ന് 99 സുന്ദര നാമങ്ങളുണ്ട്, നൂറിനൊന്ന് കുറവ്; അവ ഹൃദിസ്ഥമാക്കിയവൻ സ്വർഗ്ഗത്തിൽ പ്രവേശിച്ചു എന്ന് ഹദീസിൽ വന്നിട്ടുണ്ട് (ബുഖാരി 7392- മുസ്‌ലിം 2677). വിജ്ഞൻമാരിൽ ചിലരെ ഉദ്ധരിച്ച് ഇമാം റാസി പറഞ്ഞു: അല്ലാഹുവിന്ന് അയ്യായിരം നാമങ്ങളുണ്ട്. ഖുർആനിലും സ്വഹീഹായ സുന്നത്തിലുമായി ആയിരം, തൗറാത്തിൽ ആയിരം; ഇഞ്ചീലിൽ ആയിരം; സബൂറിൽ ആയിരം, സുരക്ഷിത ഫലകത്തി (അൽലൗഹുൽ മഹ്ഫൂള്) ൽ ആയിരം.

അല്ലാഹു അവന്റെ മാത്രം നാമമാണ്; മറ്റാർക്കും ഉപയോഗിക്കാവതല്ല. അറബികൾക്കിടയിൽ അല്ലാഹുവിന്ന് ഒരു മൂലരൂപമോ നിഷ്പന്ന രൂപങ്ങളോ ഇല്ല.

**അർറഹ്മാനു അർറഹീം..**

കാരുണ്യം (റഹ്മത്ത്) എന്ന പദത്തിൽ നിന്നും രൂപം

കൊണ്ട അത്യുക്തിയുടെ രൂപങ്ങളാണ് റഹ്മാൻ, റഹീം. ഇതിൽ റഹീമിലേതിനേക്കാൾ കൂടുതൽ അതിശയോക്തി റഹ്മാനിലാണ്. ഇമാം ഖുർഥുബി (റഹ്)പറയുന്നു: നിഷ്പന്ന രൂപങ്ങളാണ് ഇവ രണ്ടുമെന്നതിന്, അബ്ദുറഹ്മാനുബ്നു ഔഫ്(റ) നിന്നും തിർമുദി സ്വഹീഹായി ഉദ്ധരിച്ച ഹദീസ് തന്നെയാണ് രേഖ. റസൂലുല്ലാഹി (സ്വ)പറയുന്നത് അദ്ദേഹം കേട്ടു. അല്ലാഹു പറഞ്ഞു: ഞാനാകുന്നു ഗർഭാശയം (റഹിമ്) സൃഷ്ടിച്ച അർറഹ്മാൻ. ഗർഭാശയത്തിനു നാം എന്റെ നാമത്തിൽ നിന്നും രൂപഭേദം വരുത്തിയ ഒരു നാമം ഉണ്ടാക്കി. അതിനാൽ ആർ രക്തബന്ധം ചേർക്കുന്നുവോ അവനെ നാം (എന്നോടു) ചേർക്കും; ആർ അത് മുറിച്ചുവോ അവനെ (എന്നിൽ നിന്നും) മുറിക്കും . അർറഹ്മാൻ ഒരു നിഷ്പന്നമാണ് എന്നതിനുള്ള ഖണ്ഡിത പ്രമാണമാണിത്; ഇനിയും ഭിന്നാഭിപ്രായങ്ങൾക്കും വൈജാത്യത്തിനും യാതൊരർത്ഥവുമില്ല. അറബികൾ അർറഹ്മാൻ എന്ന നാമം അല്ലാഹുവിനില്ലെന്ന് നിഷേധിച്ചത് അവർക്ക് അല്ലാഹുവിനെക്കുറിച്ചും അവന്നുണ്ടായിരിക്കേണ്ട അനിവാര്യ ഗുണങ്ങളെക്കുറിച്ചുമുള്ള അജ്ഞത മൂലമത്രെ.

അബുഅലിയ്യുൻ ഫാരിസി (റ) പറഞ്ഞു: അല്ലാഹു തആലാ സവിശേഷമായി ചെയ്യുന്ന എല്ലാ ഇനം കാരുണ്യത്തെയും വ്യാപകമായി ഉൾക്കൊള്ളുന്ന വിശേഷണമാണ് അർറഹ്മാൻ. എന്നാൽ അർറഹീം സത്യവിശ്വാസികൾക്കു വേണ്ടിയുള്ള പ്രത്യേക കാരുണ്യത്തെ കാണിക്കുന്നു. അല്ലാഹു പറഞ്ഞു വല്ലോ: അവൻ സത്യവിശ്വാസികളോട് റഹീമാകുന്നു (അഹ്സാബ് /43). അർറഹ്മാൻ എന്ന നാമ വിശേഷണം അല്ലാഹുവിനു മാത്രമേ നൽകാവൂ. എന്നാൽ അർറഹീം എന്ന വിശേഷണം മറ്റുള്ളവർക്കും അവൻ നൽകിയിട്ടുണ്ട്. 'സത്യവിശ്വാസികളോട് റഹീമും റഊഫുമാണദ്ദേഹം' (തൗബ/128)എന്ന് മുഹമ്മദ് നബി(സ്വ)യെ വിശേഷിപ്പിച്ചത് ഉദാഹരണം. അല്ലാഹുവിന്റെ മറ്റു നാമങ്ങളും അപരർക്കു നൽകി വിശേഷിപ്പിച്ചിട്ടുണ്ട്. ചുരുക്കത്തിൽ, അവന്റെ ഇസ്മുകളിൽ അവനെ മാത്രം വിശേഷിപ്പിക്കേണ്ടതും അപരരെ വിശേഷിപ്പിക്കാവുന്നതുമുണ്ട്. ആദ്യം തനിക്കു മാത്രമുള്ള വിശേഷണം (അർറഹ്മാൻ) കൊണ്ടു തുടങ്ങിയതിക്കാരണത്താലാണ്. കാരണം, നാമകരണം ചെയ്യുമ്പോൾ തന്റെ ഏറ്റവും വിശിഷ്ടമായ നാമമാണാദ്യം ഉപയോഗിക്കുക.

അറബികൾക്ക് അർറഹ്മാൻ എന്തെന്നറിയില്ലെന്ന് ചിലർ പറയുന്നു. അറബികളുടെ നിഷേധത്തോട് പ്രതികരിച്ചു കൊണ്ട് അല്ലാഹു പറഞ്ഞു: നിങ്ങൾ അല്ലാഹുവെന്ന് വിളിച്ചോളൂ, അല്ലെങ്കിൽ അർറഹ്മാൻ എന്ന് വിളിച്ചോളൂ; അവയിലേതുവിളി ച്ചാലും അവന്നുള്ളതാണ് സുന്ദര നാമങ്ങൾ (ഇസ്റാഅ്/110). ഹുദൈബിയ: സന്ധി സംഭാഷണത്തിനിടയിൽ, നബി(സ്വ) അലി (റ)യോട് ബിസ്മില്ലാഹി റഹ്മാനി റഹീം എന്നെഴുതുവാൻ പറഞ്ഞ പ്പോൾ ഖുറൈശ് കുഫ്ഫാറുകൾ പറഞ്ഞു: ഞങ്ങൾക്ക് അർറഹ്മാ നെയോ അർറഹീമിനെയോ അറിയില്ല (ബുഖാരി 2731, 2732) ഖുറൈ ശികളുടെ ഈ നിലപാടിനെക്കുറിച്ച് അല്ലാഹു മറ്റൊരിടത്ത്: നിങ്ങൾ സുജൂദ് ചെയ്യുവീൻ എന്നവരോട് അർറഹ്മാൻ നിർദ്ദേശിച്ചാൽ, അവർ പറയും: എന്താണീ അർറഹ്മാൻ? നീ ഞങ്ങളോട് കൽപി ക്കുന്ന ആ വസ്തുവിന് ഞങ്ങൾ സുജൂദ് ചെയ്യണമെന്നോ? അവരിൽ ഈ കൽപന വൈമനസ്യം വർദ്ധിപ്പിക്കുകയാണ് ചെയ്യുക"(ഫുർഖാൻ/60). ഈ വക പ്രമാണങ്ങളെല്ലാം വ്യക്തമാക്കു ന്നത്, അവർക്ക് അർറഹ്മാനെ അറിയില്ലെന്നല്ല; അവരുടെ ഈ നിഷേധമഖിലവും ദുർവാശിയും മർക്കടമുഷ്ടിയും, ബോധ്യമാ യിട്ടും സ്വീകരിക്കില്ലെന്ന കടുത്ത ധിക്കാരവും നിമിത്തമാണെ ന്നത്രെ.

അറബികൾ വേദക്കാരിൽ നിന്നും മറ്റും അല്ലാഹു എന്ന പോലെ അർറഹ്മാൻ കേൾക്കാറുള്ളതു കൊണ്ട് അവരുടെ കവി തകളിലും മറ്റും ചിലയിടത്തെല്ലാം അർറഹ്മാനെന്ന് പ്രയോഗിച്ചു കാണുന്നുണ്ട്. അതിലപ്പുറം അർറഹ്മാനെ അവർക്കറിയില്ല; അതിൽ അവർക്ക് വിശ്വാസവുമില്ല. വിശ്വാസമുണ്ടായിരുന്നെങ്കിൽ നിഷേധിക്കുമായിരുന്നില്ലല്ലോ.

**ന**ന്ദി അല്ലാഹുവിന്നു മാത്രമുള്ളതാണ്; അവനു പുറമെ അനർഹമായി ഇബാദത്ത് ചെയ്യപ്പെടാറുള്ള ആർക്കും ഹംദിന് അർഹതയില്ല; അവന്റെ സൃഷ്ടികളഖിലത്തിനുമുള്ളതല്ല ഹംദ്.



അഞ്ച്

# അൽഹംദും റബ്ബും

എണ്ണിത്തിട്ടപ്പെടുത്താനാകാത്തത്രയും അനുഗ്രഹങ്ങൾ നൽകി അവൻ തന്റെ അടിയാർകളെ അനുഗ്രഹിച്ചിരിക്കുന്നതിനാൽ, അവനെ അനുസരിക്കാൻ വേണ്ട സകല കോപ്പുകളും മനുഷ്യ ശരീരത്തിലും ചുറ്റും ശരിപ്പെടുത്തുകയും, തന്റെ ശാസനയുള്ള വ്യക്തികളുടെ അവയവങ്ങൾ അവന്റെ കൽപനകൾ നിർവ്വഹിക്കാൻ പാകപ്പെടുത്തുകയും ചെയ്തുവെന്ന അനുഗ്രഹത്തിന് ഹംദ്ചെയ്യ പ്പെടാൻ അവൻ മാത്രമാണർഹൻ. പുറമെ, അവരുടെ ഭൗതികലോ കത്ത് അന്നം വ്യന്യസിച്ചു. ഉപജീവന വിഭവങ്ങൾ അതുവഴി അവരെ ഭക്ഷിപ്പിച്ചു. ഇതിനുള്ള അടിസ്ഥാനയോഗ്യതയും അർഹതയും അവരിലില്ലാതെ തന്നെ. ഇതിനും പറമെ, നിത്യാനുഗ്രഹത്തിന്റെ വാസഗ്രഹത്തിൽ സ്ഥിരം വസിക്കാൻ ഇടയാക്കുന്ന ജീവിതവഴി കളെക്കുറിച്ച് ഉണർത്തുകയും അവരെ അതിലേക്കു ക്ഷണിക്കു കയും ചെയ്തു. അതിനാൽ ഹംദ് തുടങ്ങുന്നതും അവസാനിക്കു ന്നതും നമ്മുടെ റബ്ബിനു തന്നെ. ഇതാണ് 'അൽഹംദുല്ലില്ലാഹി' എന്നതിന്റെ അർത്ഥം. ഇബ്നു അബ്ബാസ്(റ) പറഞ്ഞു: 'അൽഹംദു ല്ലില്ലാഹി' നന്ദിയുടെ വാക്കാണ്. അടിമ അൽഹംദുല്ലി ല്ലാഹി എന്നു പറഞ്ഞാൽ അല്ലാഹു പറയും: 'എന്റെ അടിമ എനിക്കു നന്ദി ചെയ്തു'. കഅ്ബുൽ അഹ്ബാർ (റ)പറഞ്ഞു: 'അൽഹംദുലില്ലാഹി എന്നത് അല്ലാഹുവിനെ പുകഴ്ത്തലാണ്'. തിർമുദി (3380), നസാഈ സുനനുൽ കുബ്റാ

(10667), ഇബ്നു മാജാ (3800) തുടങ്ങിയവർ ജാബിറുബ്നു അബ്ദില്ലാഹി (റ)ൽ നിന്നും നിവേദനം. റസൂലു ല്ലാഹി (സ്വ) പറഞ്ഞു: ഏറ്റവും ഉദാത്തമായ ദിക്ർ (ജപം)ലാഇ ലാഹ ഇല്ലാല്ലാഹ് എന്നാകുന്നു; ''ഏറ്റവും ഉത്കൃഷ്ടമായ ദുആ (പ്രാർത്ഥന) അൽഹംദുല്ലില്ലാഹ് എന്നുമാകുന്നു.'' ഇബ്നു മാജ (3805) അനസ്ബ്നു മാലിക്(റ)യിൽ നിന്നും നിവേദനം: റസൂലുല്ലാഹി (സ്വ)പറഞ്ഞു: "അല്ലാഹു ഒരടിമക്ക് ഒരനുഗ്രഹം ചെയ്യുകയും അടിമ അൽഹംദുല്ലില്ലാഹ് എന്ന് പറയുകയും ചെയ്താൽ, അവനു നൽകിയതിനേക്കാൾ ഉത്തമമായത് അല്ലാഹു വീണ്ടും നൽകുന്നതാണ്"

'അൽഹംദു'വിലെ 'അൽ' (അലിഫും ലാമും)ഹംദിന്റെ എല്ലാ ഇനങ്ങളെയും തരങ്ങളെയും വിശാലമായി ഉൾകൊള്ളിക്കുന്ന അർത്ഥം നൽകുന്നു. ഹദീസിൽ ഇപ്രകാരം വന്നിട്ടുണ്ട്: "അല്ലാഹുവേ, നിനക്കാകുന്നു ഹംദുകളെല്ലാം; നിനക്കാകുന്നു അധികാരമെല്ലാം; നിന്റെ നിയന്ത്രണത്തിലാണ് നന്മകളെല്ലാം; കാര്യങ്ങളെല്ലാം നിന്നിലേക്കാണ് മടങ്ങുന്നത്.." (ബൈഹഖി, ശുഅബുൽ ഈമാൻ/ 4400, 4399)

സ്വതന്ത്രമായി കൈകാര്യം ചെയ്യുന്ന പരമാധികാരിയാണ് റബ്ബ്. അറബി ഭാഷയിൽ യജമാനൻ, ഉടമ എന്ന അർത്ഥത്തിലും പ്രയോഗിക്കാറുണ്ട്. അർറബ്ബ് അല്ലാഹു മാത്രം.

'ആലം' എന്നതിന്റെ ബഹുവചനമാണ് 'ആലമീൻ'. ആലം എന്നാൽ പ്രതാപവാനായ അല്ലാഹു ഒഴികെയുള്ളതെല്ലാം. അബൂ സഊദ് അൽഖുദ്രി(റ)യിൽ നിന്നും ഇമാം ഖുർഥുബി(റഹ്) ഉദ്ധരിക്കുന്നു: "അല്ലാഹുവിന് നാൽപതിനായിരം ലോകങ്ങൾ ഉണ്ട്. ദുൻയാവ് (പൂർവ്വം മുതൽ പശ്ചിമം വരെ) ആ ലോകങ്ങളിൽ ഒന്നു മാത്രം". സജ്ജാജ് പറയുന്നു: ദുൻയാവിലും ആഖിറത്തിലുമായി അല്ലാഹു സൃഷ്ടിച്ചിട്ടുള്ളതെല്ലാമാണ് ഇവിടെ പറഞ്ഞ 'ആലം'. ഖുർഥുബി ഈ അഭിപ്രായം സ്വീകരിച്ചിരിക്കുന്നു. അതാണ് ശരി.

'റബ്ബുൽ ആലമീൻ' എന്ന വിശേഷണത്തിനു പുറകെ വീണ്ടും അർറഹ്മാനു റഹീം ആവർത്തിച്ചത് ഭയപ്പെടുത്തുന്നതി നോടൊപ്പം പ്രതീക്ഷനൽകുക എന്ന ശൈലിയുടെ ഭാഗമാണ്. ഖുർഥുബി പറഞ്ഞു. അല്ലാഹു പറഞ്ഞുവല്ലോ: "നിശ്ചയം ഞാൻ

ധാരാളം പൊറുക്കുന്നവനും നിത്യമായ കരുണ ചെയ്യുന്നവനുമാണ്, നിശ്ചയം എന്റെ ശിക്ഷ അതു വേദനയേറിയ ശിക്ഷയാണെന്നും എന്റെ അടിമകളെ അറിയിക്കുവീൻ" (15/ഹിജ്റ്/49). നിശ്ചയം നിന്റെ റബ്ബ് വേഗത്തിൽ ശിക്ഷിക്കുന്നവനാണ്; നിശ്ചയം അവൻ അധികമായി പൊറുക്കുന്നവനും നിത്യമായ കരുണചെയ്യുന്നവനുമാണ് (6/അൻആം/165, 7/അഅ്റാഫ്/167). ഈ ആയത്തുകളിലെ രീതിയാണ് ഫാത്തിഹ:യിലും കാണുന്നത്. അപ്പോൾ ഫാതിഹയിൽ റബ്ബ് എന്ന പരാമർശം ഭീതിപ്പെടുത്താനും അർറഹ്മാൻ, അർറഹീം പ്രതീക്ഷ നൽകാനുമാണ്. മുസ്ലിം (7155) അബൂഹുറയ്റ (റ)യിൽ നിന്നും നിവേദനം. അല്ലാഹുവിന്റെ തിരുദൂതർ(സ്വ)പറഞ്ഞു: അല്ലാഹുവിന്റെ പക്കലുള്ള ശിക്ഷയെ കുറിച്ച് സത്യവിശ്വാസി അറിയുവാനിടയായാൽ അവന്റെ സ്വർഗ്ഗത്തിൽ ഒരാളും പ്രതീക്ഷ വെച്ചു പുലർത്തുകയില്ല; അല്ലാഹുവിന്റെ പക്കലുള്ള കാരുണ്യത്തെക്കുറിച്ച് സത്യ നിഷേധി അറിയുവാൻ ഇടയായാൽ അവന്റെ കാരുണ്യത്തെ കുറിച്ച് ഒരാളും നിരാശപ്പെടുകയുമില്ല" (ത്വബ്റാനി, മുഅ്ജമുൽ കബീർ/562, ഇബ്നു ഹിബ്ബാൻ/346).



ആറ്

# വിചാരണനാളിന്റെ അധിപൻ

**മ**ലികി, മാലികി എന്നിങ്ങനെ രണ്ടുവിധം പാരായണമുണ്ട്. മിൽക് എന്ന പദത്തിൽ നിന്നുണ്ടായതാണ് മാലികി; മുൽകിൽ നിന്നും മലികി. വിചാരണ നാളിന്റെ അധിപൻ എന്നു പ്രത്യേകം പറഞ്ഞതിൽ നിന്നും മറ്റുള്ളവയുടെ അധിപനല്ലെന്നു വരുന്നില്ല; കാരണം, തൊട്ടു മുന്നിൽ സർവ്വലോകങ്ങളുടെ റബ്ബാണെന്ന് അറിയിച്ചിട്ടുണ്ട്. അതാണേൽ ഇഹലോകവും പരലോകവും ഉൾകൊള്ളുന്നതാണ്. ഇവിടെ വിചാരണ നാളിലേക്ക് അധികാരത്തെ ചേർത്തു പറഞ്ഞത് അവിടെ ഒരാളും അധികാരം വാദിക്കാനുണ്ടാകില്ല, അവന്റെ അധികാരമില്ലാതെ ഒരാളും സംസാരിക്കില്ല എന്ന കാരണത്താലാണ്. അല്ലാഹു പറഞ്ഞു: 'റൂഹും (ജിബ്‌രീൽ) മറ്റു മലക്കുകളും അണിയായി നിൽക്കുന്ന നാൾ. അർറഹ്മാൻ അനുവാദം നൽകുകയും എന്നിട്ട് വാസ്തവം പറയുകയും ചെയ്യുന്നവരൊഴികെ അന്നു സംസാരിക്കുന്നതല്ല'.(80/നബഅ്/37; 20ത്വാഹാ/108; 11/ഹൂദ്/108). ഇബ്നു അബ്ബാസ്(റ) പറഞ്ഞു: അന്നാളിൽ അവനോടൊപ്പം ഒരാൾക്കും ഭരണാധികാരമുണ്ടാകില്ല; അവർക്ക് ദുൻയാവിൽ അധികാരം ഉണ്ടായിരുന്ന പോലെ.

യൗമുദ്ദീൻ എന്നാൽ വിചാരണ നാൾ. എല്ലാ സൃഷ്ടികളെയും അവരവരുടെ കർമ്മങ്ങൾ വെച്ച് വിചാരണ ചെയ്യും.

നന്മയാണെങ്കിൽ നന്മ; തിന്മയെങ്കിൽ തിന്മ. അല്ലാഹു പൊറുത്ത് നൽകിയാലൊഴികെ.

മലിക് യഥാർത്ഥത്തിൽ അല്ലാഹുവാണ്. എന്നാൽ ദുൻയാവിൽ 'അധികാരം' എന്ന പദം അല്ലാഹുവേതർക്കുപ യോഗിക്കാറുള്ളത് ആലങ്കാരികമായി മാത്രമാണ്. "നിശ്ചയം, അല്ലാഹു നിങ്ങൾക്കുള്ള 'മലികാ'യി ത്വാലൂത്തിനെ അയച്ചു" തുടങ്ങിയ പ്രയോഗങ്ങൾ ഖുർആനിലുണ്ട്.

'അദ്ദീൻ' എന്നാൽ പ്രതിഫലം, വിചാരണ എന്നൊക്കെ യാണ്. "അന്നാൾ അല്ലാഹു അവർക്ക് അവരുടെ യഥാർത്ഥ പ്രതിഫലം കൊടുക്കുന്നതാണ്". (24/നൂർ/25) ദീൻ എന്നാൽ വിചാരണ എന്നർത്ഥം കുറിക്കുന്ന ഒരു ഹദീസിതാണ്. "സ്വയം വിചാരണ ചെയ്യുകയും(ദാന) മരണാനന്തര ക്ഷേമത്തിനായി പ്രവർത്തിക്കുകയും ചെയ്യുന്നവനാണ് ബുദ്ധി ജീവി''.



ഏഴ്

# ഇയ്യാക്ക നഅ്ബുദു

ഇബാദത്തിന്റെ ഭാഷാർത്ഥം പതിത്വം എന്നാണ്. മതപരമായ ഭാഷയിൽ പൂർണ്ണമായ സ്നേഹവും കീഴൊതുക്കവും ഭയവും ഒന്നിച്ചുള്ള ഒരു മനോഭാവത്തെക്കുറിക്കുന്ന പദമാണ് ഇബാദത്ത്. ഇവിടെ, ഇയ്യാക്ക എന്ന കർമ്മം ക്രിയയുടെ മുന്നിൽ വരുകയും ആവർത്തിക്കുകയും ചെയ്തത് 'നിന്നെയല്ലാതെ ഞങ്ങൾ ഇബാദത്തു ചെയ്യുന്നില്ല, നിന്നെയല്ലാതെ ഞങ്ങൾ ഭരമേൽപ്പിക്കുന്നില്ല' എന്ന ആശയം (അതായത് 'നിന്നെ'യിൽ ഊന്നൽ) ദ്യോതിപ്പിക്കാനാണ്. അതാണ് പൂർണ്ണമായ അനുസരണം. വിശുദ്ധ ദീൻ അഖിലവും ഈ രണ്ട് ആശയങ്ങളിലേക്കാണ് മടങ്ങുക. ഇക്കാരണത്താൽ സലഫുകളിലെ ഒരു മഹാൻ പറഞ്ഞു: "വിശുദ്ധ ഖുർആന്റെ പൊരുളാണ് സൂറത്തുൽ ഫാത്തിഹ: ; ഫാത്തിഹ: യുടെ പൊരുൾ ഈ രണ്ടു വചനങ്ങളാകുന്നു". ഒന്നാം വചനം (ഇയ്യാക്കനഅ്ബുദു) ശിർക്കിൽ നിന്നുള്ള വിമുക്തിയും രണ്ടാം വചനം (ഇയ്യാക്കനസ്തഈൻ) ഉപകാരോപദ്രവത്തിനുള്ള സ്വയം ശേഷി മറ്റുള്ളവക്ക് കൽപിക്കുന്ന വിശ്വാസത്തിൽ നിന്നുള്ള വിമുക്തിയും (കാര്യങ്ങളഖിലവും) അല്ലാഹുവിൽ ചുമതലപ്പെടുത്തലുമാണ്. ഇതേ ആശയം വിശുദ്ധ ഖുർആനിൽ ഒന്നിലേറെ സൂക്തങ്ങളിൽ കാണാം: "അതിനാൽ നീ അവനെ ഇബാദത്ത് ചെയ്യുക; അവനുമേൽ ഭരമേൽപിക്കുകയും ചെയ്യുക" (ഹൂദ്/123) എന്ന സൂക്തത്തിലെ ക്രമം തന്നെയാണ് 'ഇയ്യാക...' യിലും കാണുന്നത് (ഇബാദത്ത്, തവക്കുൽ).

ത്രിതീയ പുരുഷ പ്രയോഗത്തിൽ നിന്നും ദ്വിതീയ പുരുഷ പ്രയോഗത്തിലേക്ക് ('അവനി'ൽ നിന്നും 'നീ'യിലേക്ക്) പെട്ടെന്ന് വാചക ഘടന വഴി മാറിയതിൽ സന്ദർഭോചിതമായ പൊരുത്ത മുണ്ട്. കാരണം, അല്ലാഹുവിനെ പുകഴ്ത്തുന്നതോടെ അവൻ സമീപസ്ഥനായതു പോലെയും അല്ലാഹുവിന്റെ തിരുസന്നിധിയിൽ സന്നിഹിതനായതു പോലെയും അനുഭവപ്പെടുന്നു. അപ്പോൾ പ്രാർത്ഥിക്കുന്നവൻ 'നീ' എന്ന് സംബോധന ചെയ്യുന്നു. അതി നർത്ഥം, ഫാതിഹ:യുടെ ആദ്യ ഭാഗത്ത്, സുന്ദരമായ തന്റെ ഗുണവി ശേഷങ്ങൾ എടുത്തു പറഞ്ഞു അല്ലാഹു തന്റെ ബഹുമാന്യമായ അസ്തിത്വത്തെ പുകഴ്ത്തുകയും അപ്രകാരം പുകഴ്ത്തുന്ന രീതിയെക്കുറിച്ച് തന്റെ ദാസൻമാരെ വഴികാണിക്കുകയുമാണ്. അതിനാൽ ശാരീരിക പ്രയാസമില്ലാത്തവൻ, ഈ ഭാഗം ജപിക്കാതെ അവന്റെ നിസ്കാരം ശരിയാകുന്നതല്ല. ഉബാദത്തുബ്നു സ്സ്വാമിത്ത്(റ)നിവേദനം. റസൂലുല്ലാഹി (സ്വ)പറഞ്ഞു: "ഫാതിഹ: പാരായണം ചെയ്യാത്തവന് നിസ്കാരമില്ല" (ബുഖാരി /766, മുസ്ലിം /394) സ്വഹീഹ് മുസ്ലിം(395)അബൂഹുറയ്റയിൽ നിന്നും നിവേദനം. റസൂലുല്ലാഹി (സ്വ)പറഞ്ഞു: അല്ലാഹു പറയുന്നു: നിസ്കാരം ഞാൻ, എനിക്കും എന്റെ അടിമക്കും പപ്പാതിയായി വിഭജിച്ചിരിക്കുന്നു; പകുതി എനിക്ക് പകുതി അടിമക്ക്; എന്റെ അടിമക്ക് അവൻ ചോദിച്ചതു കിട്ടും. അടിമ 'അൽഹംദുലി ല്ലാഹി..' ഓതിയാൽ അല്ലാഹു പറയും: 'എന്റെ ദാസൻ എന്നെ സ്തുതിച്ചിരിക്കുന്നു'. അടിമ 'അർറഹ്മാൻ....' ഓതിയാൽ അല്ലാഹു പറയും: എന്റെ ദാസൻ എന്നെ വാഴ്ത്തിയിരിക്കുന്നു. അടിമ 'മാലികി..' ഓതിയാൽ അല്ലാഹു പറയും എന്റെ ദാസൻ എന്നെ മഹത്വപ്പെടുത്തിയിരിക്കുന്നു. അവൻ 'ഇയ്യാക...' ഓതിയാൽ അല്ലാഹു പറയും: 'ഇതു ഞാനും എന്റെ ദാസനും തമ്മിലുള്ള ഒരു കരാറാണ്. ദാസന് അവൻ ചോദിച്ചത് ലഭിക്കും'. അങ്ങനെ ദാസൻ 'ഇഹ്ദിന..' ഓതിയാൽ അല്ലാഹു പറയും: 'ഇതാണ് എന്റെ അടിമക്കുള്ള ഭാഗം; അവൻ ചോദിച്ചത് അവനു കിട്ടും'

ഇബ്നു അബ്ബാസ്(റ)പറഞ്ഞു: 'ഇയ്യാക നഅ്ബുദു എന്നാൽ, നിന്നെ ഏക ഇലാഹും റബ്ബുമായി ഞങ്ങൾ സ്വീക രിക്കുന്നു; നിന്നെ ഞങ്ങൾ ഭയക്കുന്നു; ഞങ്ങളുടെ നാഥാ, നിന്നെയാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നത്, മറ്റാരെയുമല്ല. 'വഇയ്യാക

നസ്തഈൻ' എന്നാൽ, നിന്നെ അനുസരിക്കാനും ഞങ്ങളുടെ മറ്റെല്ലാ കാര്യങ്ങൾക്കും നിന്നെയാണ് ഞങ്ങൾ സമാശ്രയിക്കുന്നത്'.

പ്രാർത്ഥിക്കുന്നവൻ ഏക വ്യക്തിയായിരിക്കേ, ഞങ്ങൾ എന്ന പ്രയോഗത്തിന്റെ താൽപര്യമെന്ത്? മറുപടിയിതാണ്: ഇവിടെ അഖില ദാസന്മാരെയും ഉദ്ദേശിക്കുന്നു; നിസ്കരിക്കുന്നവൻ അതിലൊരാൾ മാത്രം. വിശിഷ്യാ, സംഘനിസ്കാരത്തിലാണെങ്കിൽ തന്റെയും തന്റെ സഹോദരങ്ങളായ സത്യവിശ്വാസികളുടെയും ഇബാദത്തിനെക്കുറിച്ച് (അവരെല്ലാം സൃഷ്ടിക്കപ്പെട്ടത് ഇബാദത്തു ചെയ്യാനാണല്ലോ) പ്രഖ്യാപിക്കുകയും നന്മയുടെ മാർഗ്ഗത്തിൽ അവർക്കുവേണ്ടി മധ്യവർത്തിയാവുകയുമാണ്.

ഏറ്റവും ഉയർന്ന സ്ഥാനമാനങ്ങളുടെ സന്ദർഭത്തിൽ അല്ലാഹു തന്റെ ദൂതനെ അടിമ എന്നു വിളിച്ചു. "തന്റെ അടിമക്കുമേൽ വേദഗ്രന്ഥത്തെ അവതരിപ്പിച്ച അല്ലാഹുവിന്നാകുന്നു സ്തുതികളഖിലവും" (അൽകഹ്ഫ്/1) "തന്റെ അടിമയെ ഒരു രാത്രിയിൽ യാത്രചെയ്യിപ്പിച്ച യാതൊരുവൻ പരിശുദ്ധൻ" (ഇസ്റാഅ്/1) എന്നെല്ലാം കാണാമല്ലോ എതിരാളികൾ വ്യാജനെന്നാരോപിച്ച് മനപ്രയാസമനുഭവിക്കുന്ന സന്ദർഭങ്ങളിൽ ഇബാദത്തു ചെയ്തു സജീവമാകാൻ അല്ലാഹു തിരുദൂതരെ മാർഗ്ഗ ദർശനം ചെയ്തു കൊണ്ടു പറഞ്ഞു: "അവർ പറയുന്ന വാക്കുകൾ കാരണം താങ്കളുടെ ഹൃദയം പ്രയാസപ്പെടുന്നത് നിശ്ചയം നാം അറിഞ്ഞിട്ടുണ്ട്. അതിനാൽ താങ്കളുടെ നാഥനെ സ്തുതിച്ചു കൊണ്ട് വാഴ്ത്തുക; താങ്കൾ സുജൂദ് ചെയ്യുന്നവരിൽ ഉൾപെടുക; താങ്കൾക്ക് മനക്കരുത്ത് ലഭിക്കുവോളം താങ്കളുടെ നാഥനെ ഇബാദത്തു ചെയ്യുക" (ഹിജ്റ്/ 97/99)

പരിപൂർണ്ണത കൊണ്ട് വിശേഷിതമായ പരിശുദ്ധ സത്തയ്ക്ക് ഇബാദത്തു ചെയ്യുന്നവനാണ് ഉന്നതൻ; രക്ഷാ ശിക്ഷകളുടെ പ്രേരണ നിമിത്തം ഇബാദത്തു ചെയ്യുന്നവനല്ല. ഇക്കാരണത്താൻ നിസ്കരിക്കുന്നവൻ പറയുന്നു: (ഉസ്വല്ലീലില്ലാഹി) 'ഞാൻ അല്ലാഹുവിന് വേണ്ടി നിസ്കരിക്കുന്നു' പ്രതിഫലം ലഭ്യമാക്കാനോ ശിക്ഷ തടുക്കാനോ ആയിരുന്നാൽ നിസ്കാരം വ്യർത്ഥമാകുമായിരുന്നു. സ്വൂഫികളുടെ നിലപാടിതാണ്.

പ്രാർത്ഥിക്കപ്പെടുന്നവനെ വാഴ്ത്തിയതിനോടനുബന്ധ

മായി പ്രാർത്ഥന കടന്നു വരുന്ന വാക്യഘടന സന്ദർഭോചിതമാണ്. “എനിക്ക് പാതി, എന്റെ ദാസന് പാതി; ദാസന് അവൻ ചോദിക്കുന്നതു ലഭിക്കും” എന്ന് അല്ലാഹു പറഞ്ഞല്ലോ. ഒരു യാചകന്റെ/ പ്രാർത്ഥിക്കുന്നവന്റെ ഏറ്റവും മികച്ച രൂപമാണിത്. ചോദിക്കപ്പെടുന്നവനെ ആദ്യമേ പുകഴ്ത്തുക; എന്നിട്ട് തന്റെ ആവശ്യങ്ങളും വിശ്വാസികളായ തന്റെ സഹോദരങ്ങളുടെ ആവശ്യങ്ങളും (ഞങ്ങളെ ഹിദായത്തിലുറപ്പിക്കണമേ എന്ന ആവശ്യം) ഉന്നയിക്കുക. അതാണു കാര്യം നേടാൻ ഏറ്റവും സുഗമമായ വഴി; ഉത്തരം ലഭിക്കാൻ ഏറ്റവും ഫലപ്രദമായ രീതി. അതിനാൽ തന്നെ, അല്ലാഹു ആ വഴിയും രീതിയും പഠിപ്പിക്കുകയാണിവിടെ. അവനല്ലോ സമ്പൂർണ്ണൻ.



എട്ട്

# ഇഹ്ദിന

സ്വിറാഥുൽ മുസ്തഖീം എന്നാൽ, അബൂജഅ്ഫർ ബ്നു ജരീർ പറഞ്ഞു: ഖുർആൻ വ്യാഖ്യാതാക്കൾ സകലരും ഏകോപിച്ചിരിക്കുന്നു വളവില്ലാത്ത സുവ്യക്തമായ വഴിയെന്നാണർത്ഥം. സിറാഥിന് അല്ലാഹുവിന്റെ ഗ്രന്ഥം, അല്ലാഹുവിനെയും റസൂലിനെയും അനുഗമിക്കുക തുടങ്ങിയ അർത്ഥം നൽകിയവരുണ്ട്. അല്ലാഹുവിന്റെ വക്രതയില്ലാത്ത ദീനാണ് അസ്സ്വിറാഥുൽ മുസ്തഖീം. അതായത്, ഞങ്ങളെ ഋജുവായ ദീനിൽ ഉറപ്പിച്ചു നിർത്തണമേ'എന്നർത്ഥം.

നവാസുബ്നു സംആൻ(റ)നവേദനം. റസൂലുല്ലാഹി(സ്വ) പറഞ്ഞു: ഋജുവായ ദീനിനെ അല്ലാഹു ഇങ്ങനെ ഉപമിക്കുകയുണ്ടായി. വഴിയുടെ ഇരുപാർശ്വങ്ങളിൽ തുറക്കപ്പെട്ട വാതിലുകളുള്ള ചുമരുകൾ; വാതിലുകളിൽ തൂക്കിയിട്ട വിരികൾ, വഴിമുഖത്ത് ഒരാൾ വിളിച്ചു പറയുന്നു: 'അല്ലയോ ജനങ്ങളേ, നിങ്ങളെല്ലാവരും ഈ വഴിയിൽ പ്രവേശിക്കുക, വളഞ്ഞു പോകരുത്'. വാതിലുകളിൽ തൂക്കിയിട്ട വിരികൾ തുറന്നു പുറത്തേക്കു പോകാൻ മനുഷ്യർ ഉദ്ദേശിക്കുമ്പോൾ വഴിയുടെ മുകളിൽ നിന്നും ഒരാൾ വിളിച്ചു പറയുന്നു: 'ഹേയ്, നിങ്ങൾക്കു നല്ലതു വരട്ടെ. അതു തുറക്കരുത്; അതു തുറന്നാൽ പുറത്തു വീഴും'. ഇവിടെ നേർവഴി ഇസ്‌ലാമും ചുമരുകൾ അല്ലാഹു നിശ്ചയിച്ച പരിധികളും തുറക്കപ്പെട്ട വാതിലുകൾ അവൻ നിഷിദ്ധമാക്കിയ കാര്യങ്ങളും വഴിമുഖത്തു വിളിച്ചു പറയുന്നത് അല്ലാഹുവിന്റെ ഖുർആനും വഴിയുടെ മുകളിൽ വിളിച്ചു പറയുന്നതു എല്ലാ മുസ്‌ലിമിന്റെയും ഹൃദയത്തിൽ അല്ലാഹു സ്ഥാപിച്ച നന്മയെ പ്രേരിപ്പിക്കുന്ന ഘടകങ്ങളുമാണ്. (അഹ്മദ് 4/102)

നബി(സ്വ)യെ അനുഗമിക്കുന്നവർ, അവിടുത്തെ ശേഷക്കാരായ അബൂബക്ർ, ഉമർ(റ) എന്നിവരെ മാതൃകയാക്കുന്നവർ. എല്ലാവരും സത്യത്തെ പിൻപറ്റിയവർ തന്നെ. സത്യത്തെ പിൻപറ്റിയവർ ഇസ്‌ലാമിനെ പിൻപറ്റി. ഇസ്‌ലാമിനെ പിൻപറ്റിയവർ വിശുദ്ധ ഖുർആനെയും. അതാണ് അല്ലാഹുവിന്റെ ഗ്രന്ഥം. അതു തന്നെയാണവന്റെ ഉറച്ച പാശവും; ഋജുവായ മാർഗ്ഗം, സ്വിറാത്തുൽ മുസ്തഖീം ഇവയിൽ ഏതു വ്യാഖ്യാനവും ശരി തന്നെ. ഒന്നു മറ്റൊന്നിനെ സാധുകരിക്കുന്നു. അല്ലാഹുവിന്ന് സ്തുതി. സദാ സമയവും ഹിദായത്തുറപ്പിക്കുക എന്ന ആവശ്യക്കാ രനാണ് അടിമ. ഏതു സമയവും ഇയ്യാവശ്യാർത്ഥം പ്രാർത്ഥിക്കാൻ നിർബന്ധിതനാണ്. സത്യവിശ്വാസികൾ പ്രാർത്ഥിക്കണമെന്ന് അല്ലാഹു കൽപിച്ച ഒരു പ്രാർത്ഥനാവചനമിതാണ്: ഞങ്ങളുടെ നാഥാ, നീ സന്മാർഗ്ഗത്തിലാക്കിയിരിക്കേ, ഞങ്ങളുടെ ഹൃദയങ്ങളെ നീ പിഴപ്പിക്കരുതേ. നിന്റെ സമക്ഷത്തിങ്കൽ നിന്നും ഞങ്ങൾക്ക് ഒരനുഗ്രഹം ദാനമായി തരണേ; നിശ്ചയം നീയല്ലോ അത്യുദാരൻ (3/ആലു ഇംറാൻ/8). ബഹുമാന്യനായ അബൂബക്ർ സ്വിദ്ദീഖ് (റ)മഗ്‌രിബ് നിസ്കാരത്തിൽ മൂന്നാം റക്അത്തിൽ ഫാതിഹ:യ്ക്കു ശേഷം ഈ സൂക്തം പതുക്കെ പാരായണം ചെയ്യുന്ന പതിവുണ്ടായിരുന്നു. (നബി (സ്വ)യിൽ നിന്നും പൂർവ്വ മാതൃകയില്ലാത്തതെല്ലാം ബിദ്അത്തല്ല എന്ന് കാണിക്കുന്ന ഉജ്ജ്വല ഉദാഹരണമാണിത്.)



ഒമ്പത്

# സ്വിറാഥല്ലദീന

തൊട്ടു മുമ്പത്തെ ഋജുവായ വഴിയുടെ വിശദീകരണമാണീ സൂക്തം. നേരായ വഴിയെന്നാൽ നീ അനുഗ്രഹിച്ചവരുടെ വഴി. അവർ ആരാണെന്നു സൂറത്തുന്നിസാഇൽ അനുസ്മരിച്ചിട്ടുണ്ട്. “അല്ലാഹുവിനെയും അവന്റെ ദൂതരെയും അനുസരിക്കുന്നവർ, അല്ലാഹു അനുഗ്രഹിച്ച പ്രവാചകർ, സ്വിദ്ദീഖുകൾ, രക്ത സാക്ഷികൾ, സജ്ജനങ്ങളുടെ കൂടെയാണവർ. അവരാണ് കൂട്ടുകൂടാൻ ഉത്തമർ. അല്ലാവിങ്കൽ നിന്നുള്ള ശ്രേഷ്ഠ അനുഗ്രഹമാണത്. സർവജ്ഞനായി അല്ലാഹു മതി” (നിസാഅ്/ 69,70). ഇബ്നു അബ്ബാസ് (റ)പറഞ്ഞു: നിനക്ക് ഇബാദത്തു ചെയ്യാ നും നിന്നെ അനുസരിക്കാനും നീ അനുഗ്രഹിച്ച നിന്റെ മലക്കുകൾ, പ്രവാചകന്മാർ, സ്വിദ്ദീഖുകൾ, ശുഹദാഅ്, സജ്ജനങ്ങൾ എന്നിവരുടെ മാർഗ്ഗത്തിലേക്ക് ഞങ്ങലെ വഴി നടത്തണേ എന്നാണാശയം. ഇബ്നു അബ്ബാസ്(റ)ന്റെ ഈ വ്യാഖ്യാനം ഇതു സംബന്ധമായ എല്ലാം ഉൾക്കൊള്ളുന്നതത്രെ.

സൂക്തത്തിന്റെ സാരമിപ്രകാരമാണ്: നീ ഞങ്ങളെ ഋജുവായ മാർഗ്ഗത്തിൽ നിലയുറപ്പിക്കണമേ, നീ അനുഗ്രഹിച്ച മലക്കുകൾ, നബിമാർ, സ്വിദ്ദീഖുകൾ, ശുഹദാഅ്, സ്വാലിഹുകൾ എന്നിവരുടെ വഴി. അവരാണ് ഹിദായത്തിന്റെയും അതിലുറച്ചു നിൽക്കുകയെന്ന ഇസ്തിഖാമത്തിന്റെയും വക്താക്കൾ; അല്ലാഹുവിനെയും റസൂലിനെയും അനുസരിച്ചവർ, അവന്റെ

കൽപനകൾ സ്വീകരിക്കു കയും അവന്റെ വിലക്കുകൾ വർജ്ജിക്കുകയും ചെയ്തവർ. അല്ലാതെ, കോപത്തിനർഹരായവരുടെ വഴിയിലേക്ക് ഞങ്ങളെ വഴി മാറ്ററുതേ. അവരുടെ ഇഛകൾ അപകടകരമായി പ്പോയി. അവർക്ക് സത്യമറിയാം, പക്ഷെ വഴിമാറി സഞ്ചരിച്ചു. പിഴച്ചു പോയവരുടെ വഴിയിലേക്കും ഞങ്ങളെ ഗതിമാറ്ററുതേ, അവർക്ക് ജ്ഞാനമില്ല. അവർ വഴിയറിയാതെ 'ളലാലത്തിൽ' ഉഴലുകയാണ്, സത്യത്തിലേക്കവർ തിരിഞ്ഞിട്ടില്ല.

ഇവിടെ 'വലാ' (ഇവരുമല്ല) എന്നു പ്രത്യേകം ബലപ്പെടുത്തി പറഞ്ഞതിനാൽ, അപകടകരമായ രണ്ടു വ്യത്യസ്ഥവഴികൾ ഉണ്ടെന്നു തീർച്ചപ്പെട്ടു. അതിലൊന്ന് (കോപത്തിനർഹരാകുന്ന വഴി) ജൂതർ പ്രതിനിധാനം ചെയ്യുന്നതും, അടുത്തത് (പിഴച്ച വഴി) ക്രിസ്തീയർ പ്രതി നിധാനം ചെയ്യുന്നതുമത്രെ.

സത്യവിശ്വാസികളുടെ മാർഗ്ഗം സത്യജ്ഞാനവും അപ്രകാര മുള്ള കർമ്മവും ഉൾക്കൊള്ളുന്നു; ജൂതർ കർമ്മമുപേക്ഷിച്ചു, ക്രിസ്തീയർക്കു ജ്ഞാനമില്ലാതെ പോയി. അതിനാൽ ജൂതർക്കു മേൽ ദൈവകോപവും, വഴികേട് ക്രിസ്ത്യാനികളുടേതുമായി. അറിഞ്ഞിട്ടും ഉപേക്ഷിച്ചവൻ കോപത്തിനർഹനാണ്; അറിയാത്ത വന്റെ സ്ഥിതിയതല്ല. ക്രിസ്ത്യാനികൾ നല്ലതുദ്ദേശിച്ചാലും അങ്ങോ ട്ടെത്തില്ല; കാരണം അവരുടെ കവാടം മാറിപ്പോയി. സത്യദൂതരെ അനുഗമിക്കുകയാണ് യഥാർത്ഥ കവാടം. അതിലവർ പിഴച്ചു. സത്യ ത്തിൽ ജൂതരും ക്രിസ്തീയരും കോപാർഹരും പിഴച്ചവരുമാണെ ങ്കിലും, കോപാർഹരായി ജൂതരെ പ്രത്യേകം പരാമർശിക്കുകയാ യിരുന്നു. (ഉദാ. അൽബഖറ/96, മാഇദ/60,78,79), വഴികേട് ക്രിസ് ത്യാനികളിലും പ്രത്യേകം ആരോപിച്ചു. (ഉദാ.മാഇദ/77) ഇതേ ആശയത്തിലാണ് ഹദീസുകളും സലഫുകളുടെ വാക്കുകളും കാണുന്നത്.

സൈദു ബ്നു അംറ് ബ്നു നുഫൈലിന്റെ ചരിത്രത്തിൽ കാണുന്ന ഒരു സംഭവം പറയാം. (സീറത്തു ബ്നു ഹിശാം 1/224) അദ്ദേഹവും ഒരു സംഘം അനുചരൻമാരും സത്യദീൻ തേടി ശാമിലേക്കു പുറപ്പെട്ടു. ജൂതൻമാർ പറഞ്ഞു. അല്ലാഹുവിങ്കൽ

നിന്നുള്ള കോപത്തിന്റെ ഒരു പങ്ക് നിങ്ങൾക്കും സംഭവിച്ചിട്ടല്ലാതെ ഞങ്ങളുടെ കൂടെ നിൽക്കാൻ നിങ്ങൾക്കാകില്ല. അദ്ദേഹം പറഞ്ഞു: ദൈവ കോപത്തിൽ നിന്നും ഞാൻ ഓടിയകലുകയാണ്. നസ്വാറാക്കളും ഇപ്രകാരം പറഞ്ഞു. അങ്ങനെ അദ്ദേഹം ഒരു മതത്തിലും ചേരാതെ തന്റെ ശുദ്ധ വിചാരമനുസരിച്ചു നില കൊണ്ടു. വിഗ്രഹ പൂജയിൽ നിന്നും മുശ്‌രിക്കുകളുടെ ആചാരങ്ങ ളിൽ നിന്നും വിട്ടു നിന്നു. തന്റെ അനുചരൻമാരിൽ ചിലർ തമ്മിൽ ഭേദമെന്ന് കണ്ടെത്തി ക്രിസ്ത്യാനികളായി. അക്കൂട്ടത്തിലൊ രാളായിരുന്നു വറഖത്തു ബ്നു നൗഫൽ. അദ്ദേഹം ഒടുവിൽ നബി (സ്വ)യിൽ വിശ്വസിച്ചു സന്മാർഗം പുൽകി. അല്ലാഹു അവരെ തൃപ്തിപ്പെടട്ടെ.

## ഉപസംഹാരം

മഹത്വമേറിയ ഈ അധ്യായത്തിൽ ഏഴു സൂക്തങ്ങളാണു ള്ളത്. അല്ലാഹുവിനെ സ്തുതിക്കൽ, അവനെ മഹത്വപ്പെടുത്തൽ, വാഴ്ത്തൽ, അവന്റെ സുന്ദര നാമങ്ങൾ സ്മരിക്കുൽ, മടക്ക സ്ഥാന വും പ്രതിഫല നാളും ഓർക്കൽ, അവനു മുന്നിൽ കീഴൊതുങ്ങേ ണ്ടതും അവനോട് പ്രാർത്ഥിക്കേണ്ടതുമായ രൂപം ദാസന്മാരെ പഠിപ്പിക്കൽ, സ്വയം ശേഷിയും ശക്തിയും അല്ലാഹുവിനല്ലാതെ മറ്റാർക്കും നിശ്ശേഷമില്ലെന്ന് ബോധ്യപ്പെടുത്തൽ, അവനുള്ള ഇബാദത്തിൽ നിഷ്കളങ്കത പുലർത്തൽ, അവൻ മാത്രമാണ് ആരാധനക്കർഹൻ എന്ന് സമ്മതിക്കൽ, അവനു തുല്യനോ പങ്കാളിയോ സദൃശ്യനോ ഇല്ലെന്നു സമ്മതിക്കൽ, സഞ്ചാരപാത യിൽ നിലയുറപ്പിക്കാൻ പ്രാർത്ഥിക്കൽ തുടങ്ങിയവയെല്ലാം ഈ അധ്യായത്തിലടങ്ങിയിരിക്കുന്നു.സൽകർമ്മ പ്രേരണ, അസത്യ പാതയിൽ നിന്നും അകലാനുള്ള താക്കീത് ഇവയും ഇതുൾക്കൊ ള്ളുന്നു. 'കോപത്തിനർഹരായവർ' എന്നിടത്ത് നീ കോപിച്ചവരുടെ വഴി എന്ന രീതി ഒഴിവാക്കിയതും, അനുഗ്രഹീതരെക്കുറിച്ച് 'നീ അനുഗ്രഹിച്ചവർ' എന്ന പരാമർശം സ്വീകരിച്ചതും വളരെ ഗംഭീര മായിട്ടുണ്ട്. എല്ലാത്തിന്റെയും ആത്യന്തിക കർത്താവ് അല്ലാഹുവാ ണേലും പ്രശംസനീയമായതു മാത്രം അവനിലേക്കു ചേർത്തു പറയുക എന്ന മര്യാദ (അദബ്) യാണ് ഇവിടെ അടിയാർകളെ ബോധ്യപ്പെടുത്തുന്നത്.



പത്ത്

# ആമീൻ

**ഫാ**തിഹ: ഓതിക്കഴിഞ്ഞാൽ (നിസ്കാരത്തിലോ അല്ലാത്തപ്പോഴോ) ആമീൻ പറയൽ മുസ്തഹബ്ബാണ്. 'ആമീൻ'എന്നാൽ 'അല്ലാഹുവേ നീ ഉത്തരം ചെയ്യണേ'എന്നർത്ഥം. അബൂഹുറ യ്റ(റ)യിൽ നിന്നും ബുഖാരി-മുസ്‌ലിം നിവേദനം. അല്ലാഹുവിന്റെ തിരുദൂതർ (സ്വ) പറഞ്ഞു: ഇമാം ആമീൻ പറഞ്ഞാൽ നിങ്ങളും ആമീൻ പറയുക; വല്ലവരുടെയും ആമീൻ മലക്കുകളുടെ ആമീൻ സമയത്തായാൽ, അവന്റെ സംഭവിച്ചുപോയ പാപങ്ങൾ പൊറുക്ക പ്പെടുന്നതാണ്.(ബുഖാരി/870, മുസ്‌ലിം/410)

മഹതി ആഇശ(റ)യിൽ നിന്നും ഇമാം അഹ്മദ് ഉദ്ധരി ക്കുന്ന ഹദീസ്: റസൂലുല്ലാഹി(സ്വ)യുടെ മുമ്പാകെ ജൂതന്മാരെ ക്കുറിച്ച് എന്തോ സംസാരമുണ്ടായി. അപ്പോൾ അവിടുന്ന് പറഞ്ഞു: "നമുക്കല്ലാഹു വഴികാട്ടി അനുഗ്രഹിക്കുകയും അവർക്ക് നഷ്ട പ്പെടുകയും ചെയ്ത ജുമുഅ; ഖിബ്‌ല; ഇമാമിന്റെ പുറകിൽ നാം പറയുന്ന ആമീൻ എന്നിക്കാര്യങ്ങളോടുള്ളത്ര മറ്റൊന്നിലും നമ്മോട് ജൂതർ അസൂയ പുലർത്തുന്നേയില്ല''. ഇബ്നു മാജ:യുടെ റിപ്പോർട്ടിൽ 'സലാം' രീതിയോടും എന്നുമുണ്ട്. 'അതിനാൽ നിങ്ങൾ ആമീൻ എന്ന വാക്ക് വർധിപ്പിച്ചു കൊള്ളുക' എന്ന് ഇബ്നു അബ്ബാസിൽ നിന്നുള്ള നിവേദനമായി ഇബ്നു മാജ: ഉദ്ധരിച്ച ഹദീസിൽ കാണാം. ഒടുവിൽ പറഞ്ഞ ഹദീസ് പരമ്പര

യിലെ ഥൽഹത്തു ബ്നു അംറ് ദുർബ്ബലനാണ്. അനസ് (റ)നിവേദനം. റസൂലുല്ലാഹി (സ്വ)പറഞ്ഞു: നിസ്കാരത്തിലും മറ്റു ദുആ വേളകളിലും ആമീൻ എനിക്കു നൽകപ്പെട്ടു. എനിക്കു മുമ്പ് മൂസാ നബിക്കു മാത്രമേ ഇതു ലഭിച്ചിട്ടുള്ളൂ. മൂസാ നബി (അ)ദുആ ചെയ്യും; അപ്പോൾ ഹാറൂൻ നബി (അ) ആമീൻ പറയും. അതിനാൽ ആമീൻ പറഞ്ഞു കൊണ്ട് ദുആ അവസാനിപ്പിക്കുവീൻ. നിശ്ചയം ആ ദുആ അല്ലാഹു സ്വീകരിച്ചുത്തരം ചെയ്യും (മൂസാ-ഹാറൂൻ പ്രാർത്ഥനയെക്കുറിച്ച് യൂനുസ്/88, 89 ൽ വിവരിക്കുന്നുണ്ട്).



**അവതരണം**

ഒരു സൂറത്ത് എന്ന നിലയിൽ ആദ്യമിറങ്ങിയത് സൂറത്തുൽ ഫാത്തിഹഃയാണ്. ഏഴ് ആയത്തുകളുള്ള ഈ സൂക്തം മക്കയിലും മദീനയിലുമായി പലവട്ടം അവതരിച്ചിട്ടുണ്ട്.

**നാമങ്ങൾ**

അൽഫാത്തിഹഃ എന്നതിനു പുറമെ أمّ القرءان എന്നും المثاني السبع എന്നും ഈ സൂക്തത്തിനു പേരുകളുണ്ട്. വിശുദ്ധ ഖുർആനിലെ സകല ആശയങ്ങളും സമഗ്രമായി ഉൾക്കൊള്ളുന്ന അതിന്റെ സംക്ഷിപ്ത രൂപം എന്ന നിലക്കാണ് أمّ القرءان എന്ന പേര്. നിസ്കാരങ്ങളിൽ ആവർത്തിക്കേണ്ട ഏഴു സൂക്തങ്ങളാണ് ഈ സൂറത്തിലുള്ളത്. അതാണ് السبع المثاني (ആവർത്തിക്കപ്പെടുന്ന ഏഴ്) എന്ന പേരിനു കാരണം. ഈ സൂറത്തിനു വേറെയും പേരുകളുണ്ട്. ഫാത്തിഹ ഉൾകൊള്ളുന്ന അർത്ഥ വ്യത്യാസങ്ങളെയും ധർമ വൈവിധ്യങ്ങളെയും സൂചിപ്പിക്കുന്നവയാണ് ഓരോ നാമങ്ങളും.

**ദിവ്യൗഷധം**

വിശുദ്ധ ഖുർആൻ സകല പ്രശ്നങ്ങൾക്കും പരിഹാരമാണ്. അതിന്റെ സംഗ്രഹമായ സൂറത്തുൽ ഫാത്തിഹഃയും സർവ്വ രോഗശമനിയാണ്. റസൂലുല്ലാഹി(സ്വ) പറഞ്ഞു: "സൂറത്തുൽ ഫാത്തിഹഃ സകല രോഗങ്ങൾക്കും ശമനമാണ്."

ഭൗതികവും അഭൗതികവുമായ, ശാരീരികവും മാനസികവുമായ, ഇഹലോകപരവും പരലോകപരവുമായ മുഴുവൻ ക്രമഭംഗത്തിൽ നിന്നും അനാരോഗ്യത്തിൽ നിന്നും മുക്തിനേടാനുള്ള ഇലാഹിയ്യായ ഔഷധമാണ് വിശുദ്ധ ഖുർആനും അതിലെ സൂറത്തുൽ ഫാത്തിഹഃയും. ശരിയായ വിശ്വാസവും മനസ്സുറപ്പും കൈമുതലുള്ളവർക്കു മാത്രമേ ഈ ഫലം ലഭിക്കുകയുള്ളൂ. തിരുദൂതരും അനുചരന്മാരും മുസ്‌ലിം സമൂഹവും ഫാത്തിഹ മന്ത്രിച്ചും എഴുതിക്കുടിച്ചും വിവിധ രോഗങ്ങൾക്കു പരിഹാരം തേടിയതിന്റെ പൊരുൾ ഇതാണ്. അല്ലാഹു പോരേ തന്റെ അടിമക്ക് എന്ന ഖുർആനിലെ ചോദ്യം പ്രസിദ്ധമാണ്. അതേ, അടിമയുടെ എല്ലാ പ്രശ്നവും പരിഹരിക്കാൻ അവന്റെ വചനമായ വിശുദ്ധ ഖുർആൻ മതി.

**പഠനം അനിവാര്യം**

ഖുർആൻ വിഭാവന ചെയ്യുന്ന വിശ്വാസ കർമ്മങ്ങൾ പഠിച്ചറിയുക എന്നത് ഓരോ വിശ്വാസിയുടേയും കടമയാണ്. വിശുദ്ധ ഖുർആനും തിരുഹദീസുകളും ആഴത്തിൽ ഇറങ്ങി പഠിച്ചവർ പറഞ്ഞു തരുന്നത് സ്വീകരിക്കുകയാണ് ഇതിനുള്ള ഒരു വഴി. അതായത്, വിശുദ്ധ ഖുർആൻ സമ്പൂർണ്ണമായും ഗഹനമായും പഠിക്കാൻ എല്ലാവർക്കും സാധിച്ചെന്നു വരില്ല. പൊരുൾ മനസ്സിലാക്കാതിരിക്കാനും പറ്റില്ല. എന്നാൽ സൂറത്തുൽ ഫാത്തിഹഃ ശരിയായി ഓതാൻ പഠിക്കുക തന്നെ വേണം. അതിന്റെ പൊരുൾ മനസ്സിലാക്കുമ്പോൾ നിസ്കാരം കൂടുതൽ ഭക്തി നിർഭരമാകും. ദിനേന ചുരുങ്ങിയത് പതിനേഴ് തവണ ഫാത്തിഹയിലൂടെ കടന്നുപോകുന്ന വിശ്വാസി, വിശുദ്ധ ഖുർആനിലൂടെ അത്രയും തവണ സഞ്ചരിക്കുകയാണ് ചെയ്യുന്നത്. കാരണം, സൂറത്തുൽ ഫാത്തിഹ വിശുദ്ധ ഖുർആന്റെ സമഗ്രമായ സംക്ഷിപ്തമാണ്.

**തിരുത്ത്**

പൊതു ജനങ്ങളുടെ വിശ്വാസപരമായ തെറ്റായ ധാരണകളും പിഴച്ച ആചാരങ്ങളും തിരുത്തുകയാണ് വിശുദ്ധ ഖുർആൻ അവതരണത്തിന്റെ പ്രധാന ലക്ഷ്യം. സത്യവിശ്വാസവും സൽകർമ്മവും പരിഷ്കരിക്കുകയാണ് ഖുർആൻ. ഖുർആനിന്റെ ഈ ധർമമാണ് അതിന്റെ സാരാംശമായ ഫാത്തിഹ നിർവഹിക്കുന്നത്. അവതരിക്കുമ്പോഴുള്ള വിശ്വാസ വൈകല്യങ്ങളെ സമഗ്രമായി തിരുത്തുകയാണ് ഫാത്തിഹ.

**പിശാചിനെ അകറ്റുക**

വിശുദ്ധ ഖുർആൻ പാരായണത്തിനും പഠനത്തിനുമൊരുങ്ങുമ്പോൾ അത് സഹിക്കാത്ത ഒരു ദുശ്ശക്തിയുണ്ട്, അതാണ് പിശാച്. അവൻ പിന്തിരിപ്പിക്കും; മടുപ്പുണ്ടാക്കും. തെറ്റായ ആശയങ്ങൾ തോന്നിപ്പിക്കും. അതിനാൽ തുടക്കത്തിൽ തന്നെ പിശാചിൽ നിന്നും അല്ലാഹുവിനോട് കാവൽ തേടണം. ഭക്ഷണത്തിനൊരുങ്ങുമ്പോൾ കൈകളും വായയും കഴുകി വൃത്തിയാക്കുന്നപോലെയാണിത്. أَعُوذُ بِاللَّهِ مِنَ الشَّيْطَانِ الرَّجِيمِ (ആട്ടിയകറ്റപ്പെട്ട ശൈത്വാനിൽ നിന്നും അല്ലാഹുവിനോട് ഞാൻ കാവൽ തേടുന്നു) എന്ന വചനം പ്രസിദ്ധമാ

ണല്ലോ. ഇപ്രകാരം കാവൽ തേടൽ നിർബന്ധമാണെന്ന് അഭിപ്രായപ്പെട്ട ഉലമാക്കളുണ്ട്. കാവൽ തേടണമെന്ന ഖുർആന്റെ നിർദ്ദേശം അത്തരത്തിലുള്ളതാണ്. أَعُوذُ بِاللَّهِ السَمِيعِ الْعَلِيمِ مِنَ الشَّيْطَانِ الرَجِيمِ എന്ന വാചകവും ഏറ്റവും ചുരുങ്ങിയത് أَعُوذُ بِاللَّهِ എന്നെങ്കിലും ചൊല്ലണം.

**ബസ്മലത്ത്(ബിസ്മി ചൊല്ലൽ)**

بسم الله الرحمن الرحيم (പൊതുവായും പ്രത്യേകമായും കരുണ ചെയ്യുന്ന അല്ലാഹുവിന്റെ നാമത്തിൽ)

ഇത് ഫാതിഹഃയിലെ ആദ്യ ആയത്താണ്. ലോകവ്യാപകമായി വിതരണം ചെയ്യപ്പെടുന്നതും സുഊദി ഗവൺമെന്റ് പുറത്തിറക്കുന്നതുമായ മുസ്ഹഫുകളിൽ ബിസ്മിക്കുശേഷം ഒന്ന് എന്നു നമ്പിറട്ടതുകാണാം.

വിശുദ്ധ ഖുർആൻ അടക്കം 104 വേദങ്ങൾ അല്ലാഹു ഇറക്കിയിട്ടുണ്ട്. അതിൽ നൂറെണ്ണം ചെറുതും നാലെണ്ണം വലുതും ബൃഹത്തുമാണ്. തൗറാത്, സബൂർ, ഇഞ്ചീൽ എന്നിവയാണ് പഴയ ബൃഹത്തായ വേദങ്ങൾ. പഴയ 103 വേദങ്ങളുടെയും പൊരുൾ അവസാന വേദമായ ഖുർആനിലുണ്ട്. ഖുർആനിലെ മുഴുവൻ പൊരുളുകളും സൂറത്തുൽ ഫാതിഹ:യിലുണ്ട്. എന്നാൽ സൂറത്തുൽ ഫാതിഹയിലെ സകല ആശയങ്ങളും بسم الله الرحمن الرحيم ലുണ്ടെന്നും അതിലെ എല്ലാ പൊരുളുകളും ആദ്യാക്ഷരമായ ബാഇലും അവയെല്ലാം അതിന്റെ പുള്ളിയിലും അകപ്പെട്ടിരിക്കുന്നുവെന്നും ഉലമാക്കൾ രേഖപ്പെടുത്തിയിട്ടുണ്ട്. "ഈ ആയത്തിനെക്കുറിച്ച് എഴുപതു ഒട്ടകങ്ങൾക്കു ചുമക്കാൻ മാത്രം വിശദീകരണം നൽകാൻ തനിക്കാകു"മെന്ന് മഹാനായ അലി(റ) പറയുകയുണ്ടായി.

വിശുദ്ധ ഖുർആനിൽ നിന്നും അകന്ന് ഒരു മുസ്ലിം ജീവിക്കരുതെന്ന് ദീനിനു നിർബന്ധമുണ്ട്. ഖുർആന്റെ പൊരുളുകളുടെ ആകെത്തുകയെങ്കിലും മുസ്ലിം സദാ ഓർക്കണം. ഏതൊരു നല്ല കാര്യവും 'ബിസ്മില്ലാഹി' കൊണ്ട് സമാരംഭിക്കണമെന്ന നിർദ്ദേശത്തിന്റെ ഉദ്ദേശ്യമതാണ്. റസൂലുല്ലാഹി(സ്വ) പറഞ്ഞു. "بسم الله الرحمن الرحيم കൊണ്ട് ആരംഭിക്കാത്ത എല്ലാ നല്ല കാര്യവും ഗുണശൂന്യമാണ്."

അല്ലാഹുവിനെക്കൊണ്ട്, അല്ലാഹുവിന്റെ ഏതെങ്കിലും നാമ

ത്തെക്കൊണ്ട് എന്ന അർത്ഥമാണ് بسم الله എന്നതിനുള്ളത്. അല്ലാഹുവാണ് എല്ലാറ്റിനും അടിസ്ഥാനപരമായി ശക്തിയും(قوة) ശേഷിയും(استطاعة) അവസരവും(توفيق) നൽകുന്നതെന്ന സത്യമാണ് അതു വിളംബരം ചെയ്യുന്നത്. അല്ലാഹുവിനെക്കൊണ്ടല്ലാതെ ആർക്കും ഒന്നിനും കഴിയില്ലെന്ന ശുദ്ധ തൗഹീദും തവക്കുലും അടിമ ഇതുവഴി പ്രഖ്യാപിക്കുന്നു. അല്ലാഹു തന്റെ റബ്ബാണെന്നും താൻ അവന്റെ അടിമയാണെന്നും ഈ വചനത്തിലൂടെ വെളിപ്പെടുത്തുന്നു.

എല്ലാ നല്ല സംരംഭങ്ങളുടെയും ആദ്യാവസാനം അല്ലാഹുവിന്റെ സഹായതേട്ടം ഉണ്ടാകണം. ഭോജനം, പാനം, വായന, രചന, കുളി, നന, വിത്തുവിതയ്ക്കൽ തുടങ്ങിയവയെല്ലാം ബിസ്മില്ലാഹികൊണ്ടാകൽ സുന്നത്താണ്. ഭാര്യാഭർതൃസംയോഗം, കുഞ്ഞ് പുറത്തുവരുമ്പോൾ, കുഞ്ഞിനു മുലയൂട്ടുമ്പോൾ, ഉറങ്ങാൻ കിടക്കുമ്പോൾ.... തുടങ്ങിയ അവസരങ്ങളിലും ബിസ്മില്ലാഹി ഒഴിവാക്കരുത്.

വീട്ടിൽ നിന്നും പുറത്തിറങ്ങുമ്പോഴും വീട്ടിലേക്ക് തിരികെ കയറുമ്പോഴും വാഹനത്തിൽ കയറുമ്പോഴും മസ്ജിദിൽ പ്രവേശിക്കുമ്പോഴും ടോയ്‌ലറ്റിൽ പ്രവേശിക്കുമ്പോഴും 'ബിസ്മില്ലാഹി' വേണം. അതുപോലെ വാതിലടക്കുമ്പോഴും വിളക്കണക്കുമ്പോഴും ഭോജന-പാന പാത്രങ്ങൾ മൂടിവെക്കുമ്പോഴും ബിസ്മില്ലാഹി ശീലിക്കേണ്ടതാണ്. എന്നാൽ, സംയോഗ വേളയിലും നീഹാര(മലമൂത്ര വിസർജനം) വേളയിലും ബിസ്മിക്കൊപ്പം പ്രത്യേക കാവൽ പ്രാർത്ഥന കൂടി നിർദേശിക്കപ്പെട്ടിട്ടുണ്ട്.

എല്ലാ നല്ല കാര്യത്തിന്റെയും തുടക്കം ബിസ്മികൊണ്ട് ശീലിച്ചാൽ, ചലന നിശ്ചലനങ്ങളിലെല്ലാം ബിസ്മി നിറഞ്ഞു നിന്നാൽ അന്ത്യം ശുഭകരമായി പര്യവസാനിക്കുന്നതാണ്. ബിസ്മി കൊണ്ട് തുടങ്ങാത്ത കാര്യം ഗുണശൂന്യവും ലക്ഷ്യം കാണാത്തതുമായിരിക്കുമെന്ന സാക്ഷാൽ റസൂലുല്ലാഹി(സ)യുടെ താക്കീത് ഓർക്കുക. വിശുദ്ധ ഖുർആന്റെ അവതരണമാരംഭിച്ചത് 'നാഥന്റെ നാമം കൊണ്ട് വായിക്കുക' എന്ന കല്പനയോടെ ആണല്ലോ.

തെറ്റായ കാര്യം ബിസ്മി കൊണ്ട് തുടങ്ങരുത്. പരിഹാസപൂർവ്വം അപ്രകാരം ചെയ്യുന്നത് മഹാപാതകമാണ്. 'ബിസ്മില്ലാഹി'

ശീലം മക്കാമുശ്രിക്കുകൾക്കുണ്ടായിരുന്നില്ല. അവരുടെ ആരാധ്യരായ വിഗ്രഹങ്ങളുടെ നാമം ചേർത്താണ് അവർ ബലി തുടങ്ങിയ പുണ്യ കർമങ്ങൾക്ക് തുടക്കം കുറിച്ചിരുന്നത്. വിഗ്രഹങ്ങൾക്ക് സ്വയം കഴിവു വിശ്വസിച്ചിരുന്ന മുശ്രിക്കുകൾ അപ്രകാരം ചെയ്യുക സ്വാഭാവികം.

### ഹംദും ശുക്റും

اَلْحَمْدُ لِلَّهِ رَبِّ الْعَالَمِينَ (എല്ലാ നന്ദിയും സ്തുതിയും ഇബാദത്തുകളും സർവ്വ ലോക സൃഷ്ടി സ്ഥിതി സംഹാരകനായ അല്ലാഹുവിന് അവകാശപ്പെട്ടതാണ്. അതിനാൽ ഞാൻ അവ അവനു സമർപ്പിക്കുന്നു.)

സമ്പൂർണ്ണവും അന്യൂനവും സുന്ദരവുമായ കർമ്മത്തിനു പകരം അർപ്പിക്കുന്ന നന്ദിയുടേയും വാഴ്ത്തലിന്റെയും തികഞ്ഞ രൂപമാണ് ഹംദ്. 'അല്ലാഹുവിനാണ് സകല ഹംദും' എന്നതിന്റെ സാരം ഇതാണ്:

1. അല്ലാഹുവിന്റെ എല്ലാ പ്രവർത്തികളും സുന്ദരവും സമ്പൂർണ്ണവുമാണ്. കുറവുകളും ന്യൂനതകളും ഇല്ലാത്തവയുമാണ്.

2. അതിനാൽ അല്ലാഹു പൂർണ്ണ നന്ദിചെയ്യപ്പെടാൻ അർഹനാണ്.

'ഞാൻ അല്ലാഹുവിനെ സ്തുതിക്കുന്നു' എന്നു പറയുന്ന വിശ്വാസി അല്ലാഹുവിന്റെ പ്രവർത്തികളുടെ സമ്പൂർണ്ണതയെ അംഗീകരിക്കുകയും തന്റെ നന്ദിയും വാഴ്ത്തലും അറിയിക്കുകയുമാണ് ചെയ്യുന്നത്. അല്ലാഹു ചെയ്യുന്നതിനെ കുറിച്ച് യാതൊരു പരിഭവമോ പരാതിയോ വിമർശനമോ തനിക്കില്ലെന്ന് ഏറ്റു പറയുകയാണ്. ഈ തിരിച്ചറിവോടെ വിവിധ രൂപങ്ങളിലൂടെ നന്ദി പ്രകടിപ്പിക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ ഭരണവും ഭരണ രീതിയും വിധികളും, അവന്റെ നിയമങ്ങളും തീരുമാനങ്ങളും, അവൻ നൽകുന്നതും തടയുന്നതും പൂർണ്ണമായും സംതൃപ്തിയോടെ ഏറ്റെടുക്കുകയാണ് അനുസരണയുള്ള ദാസൻ.

'ഹംദ് അല്ലാഹുവിന്' എന്നു പ്രസ്താവിക്കാൻ കാരണമുണ്ട്.

1. മറ്റാരുടെയും പ്രവൃത്തികൾ സമ്പൂർണ്ണത അവകാശപ്പെടാവതല്ല; ന്യൂനമാണ്.

2. റബ്ബുൽ ആലമീൻ അല്ലാഹു മാത്രമാണ്. മറ്റൊരു ശക്തിയും ലോകം പടച്ചിട്ടില്ല, പടക്കുന്നില്ല. ലോകത്തെ നിയന്ത്രിക്കുന്നില്ല; ലോകത്തെ നശിപ്പിക്കാൻ ശേഷിയില്ല. അതായത് സൃഷ്ടിക്കാനും പരിപാലിക്കാനും സംഹരിക്കാനും ഒരുപോലെ കഴിവുള്ളത് അല്ലാഹുവിനു മാത്രമാണ്. മറ്റാർക്കും അതില്ല. അതിനാൽ അവർ സമ്പൂർണ്ണ വാഴ്ത്തലിനോ അങ്ങേയറ്റത്തെ നന്ദി പ്രകടനത്തിനോ അർഹരല്ല. അവർക്ക് പൂജയുമില്ല.

സൃഷ്ടികൾ ചെയ്യുന്ന ഏതൊരു കൃത്യവും സമ്പൂർണ്ണത അവകാശപ്പെടാൻ കഴിയാത്തതാണ്. കാരണം അവർ തന്നെയും സൃഷ്ടികളാണ്. അവരുടെ കർമ്മങ്ങളും അല്ലാഹുവിന്റെ സൃഷ്ടിയാണ്. അവർക്ക് സ്വന്തമായി ശേഷിയില്ല. ആവശ്യമായ ശക്തി അല്ലാഹു അപ്പപ്പോൾ നൽകുകയാണ്. ഇന്നു നിലവിലുള്ള ആകെ പ്രപഞ്ചത്തിനെ ആശ്രയിച്ചാണ് അവന്റെ ഓരോ പ്രവൃത്തിയും. ആ പ്രപഞ്ചമാണെങ്കിലോ അവരുടെ നിയന്ത്രണത്തിലല്ലതാനും. സൃഷ്ടികളുടെ എല്ലാ കർമ്മങ്ങളും അല്ലാഹു സംവിധാനിച്ച സൗകര്യങ്ങൾ ഉപയോഗപ്പെടുത്തിയിട്ടു മാത്രമാണ്. പ്രപഞ്ച സംവിധാനങ്ങളെ ഉപയോഗപ്പെടുത്താതെ ഒന്നും ചെയ്യാൻ മനുഷ്യർക്ക് ആകില്ല. ഈ അർത്ഥത്തിലും സൃഷ്ടികളുടെ നല്ല പ്രവർത്തികൾക്ക് അല്ലാഹുവാണ് സ്തുതിക്കപ്പെടേണ്ടത്.

## സ്തുതിക്കുന്നവന്റെ വിജയം

അല്ലാഹുവിന്റെ സൃഷ്ടിപ്പിലോ പ്രപഞ്ച പരിപാലനത്തിലോ യാതൊരു കുറവുമില്ലെന്നും അവന്റെ നിതാന്തമായ പരിപാലനത്താലാണ് ലോകം നിലനിൽക്കുന്നതെന്നും പ്രഖ്യാപിക്കുകയാണ് **اَلْحَمْدُ لِلّٰهِ رَبِّ الْعَالَمِينَ** എന്ന് പറയുമ്പോൾ. ഇതു നാം മനസ്സിലാക്കിക്കഴിഞ്ഞു. അപ്പോൾ ഇപ്രകാരം ഏറ്റുപറയുന്ന വ്യക്തിയിൽ സ്വാഭാവികമായും ചില സത്ഗുണങ്ങൾ ഉണ്ടാകേണ്ടതുണ്ട്.

**1. നിരാശയില്ലാത്ത മനസ്സ്:** തനിക്കെന്തോ ലഭിച്ചില്ലെന്നുള്ള തോന്നൽ പിരിമുറുകുമ്പോഴാണ് നിരാശ ഉണ്ടാകുന്നത്. അതായത്, തനിക്ക് അല്ലാഹു പലതും തന്നില്ല. താനാഗ്രഹിക്കുന്നത് നടപ്പിലാകുന്നില്ല. ഈ വക തോന്നൽ ഒരു വിശ്വാസിക്ക് ഉണ്ടാകരുത്. കാരണം, അല്ലാഹുവാണ് റബ്ബുൽ ആലമീൻ എന്ന് അവൻ സമ്മതിച്ചതാണ്. അവന്റെ പരിപാലനത്തിൽ യാതൊരു കുറവുമില്ലെന്ന്.

ആവശ്യമായതെല്ലാം യഥാസമയം തന്ന് അവൻ തന്നെ പോറ്റുക യാണെന്ന്. താൻ അവന്റെ വിനീത ദാസൻ മാത്രമാണെന്ന്. അല്ലാഹു നൽകിയ അല്ലാഹു നൽകി എന്നിട്ടും സ്വന്തം കാര്യ ത്തിൽ എന്തോ കുറവുണ്ടായി എന്നു തോന്നുന്നതെന്തുകൊണ്ട്? അതിനർഥം ٱلْحَمْدُ لِلَّهِ رَبِّ ٱلْعَالَمِينَ എന്ന പ്രഖ്യാപനം ഉള്ളിൽ പതിഞ്ഞി ട്ടില്ല എന്നാണ്. ഉള്ളിൽ കൊണ്ടിരുന്നെങ്കിൽ വല്ല ഭൗതിക വിഭവ ങ്ങളും ലഭിക്കാത്തതിൽ നിരാശയുണ്ടാകില്ല. തനിക്ക് ലഭിക്കുന്നത് അല്ലാഹുവിന്റെ നിശ്ചയപ്രകാരമാണെന്നും അല്ലാത്തത് ലഭിക്കി ല്ലെന്നും അവൻ മനസ്സിലാക്കും. അങ്ങനെ മനസ്സിലാക്കുന്നവർ പിന്നെ നിരാശരാകേണ്ട കാര്യമില്ല.

**2. അസൂയ ഇല്ലാത്ത മനസ്സ്:** ആർക്കൊക്കെ എത്ര നൽകണം എന്ന് പ്രപഞ്ചം പരിപാലിക്കുന്ന അല്ലാഹുവിന്നറിയാം. അതറിയു മെന്ന് വിശ്വാസി സമ്മതിച്ചതാണല്ലോ. അവൻ നൽകാത്തതൊന്നും ആർക്കും ലഭിക്കില്ല. അപരനിൽ കാണുന്നത് അല്ലാഹു നൽകിയ അനുഗ്രഹമാണ്. അവനാണ് റബ്ബുൽ ആലമീൻ. അവന്നറിയാം ആർക്ക് എത്ര നൽകണമെന്ന്. ഇതറിയുന്ന വിശ്വാസി പിന്നെയെ ന്തിന് അപരന്റെ അനുഗ്രഹം നശിച്ചുകാണാൻ മോഹിക്കുന്നു. അപ്പോൾ കൊടുത്തത് ശരിയായില്ലെന്നാണോ വിശ്വാസി ചിന്തിക്കു ന്നത്? അവൻ റബ്ബുൽ ആലമീൻ അല്ലെന്നാണോ തെറ്റിദ്ധരിക്കുന്ന ത്. അല്ലാഹുവിന്റെ നൽകലും തടയലും സ്തുത്യർഹമാണെന്നും അന്യൂനമാണെന്നും വിശ്വസിക്കുന്നവന് അസൂയ ഉണ്ടാകാവതല്ല.

3. **ആത്മധൈര്യം:** സൃഷ്ടികളെയെല്ലാം അല്ലാഹുവാണ് പരിപാ ലിക്കുന്നത്. അവർക്കുവേണ്ടത് അപ്പപ്പോൾ ലഭിക്കുന്നു. അല്ലാഹു നൽകാതെ ഒരാൾക്കും ഒരു വസ്തുവിനും ഒരു ശക്തിയും ഒരു സിദ്ധിയും ലഭിക്കില്ല. അല്ലാഹു നൽകുമ്പോൾ കഴിവ് കിട്ടും. ഇത് വായിക്കാൻ നിങ്ങൾക്കിപ്പോൾ ശേഷി നൽകുകയാണ്. സത്യമാർഗ ത്തിൽ നിലകൊള്ളുന്ന വിശ്വാസിയെ സഹായിക്കാമെന്ന് അല്ലാഹു വാഗ്ദാനം ചെയ്തിട്ടുണ്ട്. താൻ സത്യമാർഗ്ഗത്തിലാണെങ്കിൽ ശത്രു തന്നെ തോല്പിച്ചു കളയുമെന്ന് വിശ്വാസി ഭയക്കുന്നതെങ്ങിനെ? ശത്രുവിന് അല്ലാഹു നൽകാത്ത ശക്തിയുണ്ടോ? ഇല്ലെന്നു വ്യക്തം. സത്യപാതയിൽ/ നീതിയിൽ നിലകൊള്ളുന്ന വിശ്വാസി അതിനാൽ സദാ ധീരനായിരിക്കും; ഭീരുവായിരിക്കില്ല.

**4. വിനയം:** പ്രപഞ്ചത്തിന്റെ നാഥൻ അല്ലാഹുവാണ്. അതിനർത്ഥം പ്രപഞ്ചം അല്ലാഹുവിന്റെ സൃഷ്ടിയാണ്. പ്രപഞ്ചത്തിലെ നമ്മളെല്ലാവരും അവന്റെ അടിമകളാണ്. വർണം, വർഗം, ദേശം, ഭാഷ വ്യത്യാസമില്ല. എല്ലാവരും തുല്ല്യർ. അവന്റെ അടിമകളെന്ന നിലയിൽ; അവനാണ് എല്ലാവരുടെയും റബ്ബ് എന്നർത്ഥത്തിൽ. എന്നിട്ടും അവന്റെ ചില അടിമകൾ അഹങ്കരിക്കുന്നതെന്തിന്? അല്ലാഹുവിനെ റബ്ബായി സ്വീകരിക്കുന്നവരും താനും തമ്മിൽ എന്തു വ്യത്യാസം. ഇരുവരും അടിമകൾ മാത്രം!

ചുരുക്കത്തിൽ അല്ലാഹു പ്രപഞ്ച നാഥൻ എന്നു വിശ്വസിച്ച് അതു പ്രഖ്യാപിക്കുന്നവനിൽ നിരാശ, അസൂയ, ഭീരുത്വം, അഹങ്കാരം എന്നിത്യാദി മാനസിക രോഗങ്ങൾ ഉണ്ടാക്കാൻ ന്യായമില്ല. പകരം പ്രതീക്ഷ, ഗുണകാംക്ഷ, ധീരത, വിനയം, നിറഞ്ഞു നിൽക്കും.... ഇവയാണ് മനുഷ്യരുടെ വിജയമന്ത്രവും. ഈ ഗുണങ്ങളില്ലാത്തവൻ ഇരുലോകത്തും വിജയിക്കുകയില്ല.

അല്ലാഹുവിനെക്കുറിച്ചും തന്നെക്കുറിച്ചുമുള്ള ഇത്യാദി യാഥാർത്ഥ്യങ്ങൾ അടിമയിൽ സദാ നിലനിർത്താൻ ദീൻ നിർദ്ദേശിക്കുന്ന മുദ്രാവാക്യങ്ങളാണിവ:

لاَ حَوْلَ وَلاَ قُوَّةَ إِلاَّ بِاللَّهِ

سُبْحَانَ اللَّهِ

اَللَّهُ اَكْبَرْ

## റബ്ബ് അല്ലാഹു മാത്രം

മനുഷ്യവംശത്തിനു ബാധിച്ച മഹാ അന്ധവിശ്വാസമായിരുന്നു അല്ലാഹുവിനു പുറമെയും റബ്ബുകളുണ്ടെന്ന മൂഢവിശ്വാസം. ഫിർഔൻ സ്വയം റബ്ബാണെന്ന് പറഞ്ഞു. ജൂത ക്രൈസ്തവർ അവരുടെ പുരോഹിതന്മാർ റബ്ബുകളാണെന്നു വിശ്വസിച്ചു. മുശ്രിക്കുകൾ അവരുടെ വിഗ്രഹങ്ങൾ റബ്ബുൽ ആലമീനായ അല്ലാഹുവിനെപ്പോലുള്ള റബ്ബുകളാക്കി. പരലോകത്ത് ആ ആരാധകരെ കാണുമ്പോൾ നിങ്ങളെ റബ്ബുൽ ആലമീന് സമൻമാരായി വിശ്വസിച്ചാരാധിച്ചതിനാൽ ഞങ്ങൾ നഷ്ടക്കാരായി എന്ന് മുശ്രിക്കുകൾ വിലപിക്കുന്ന രംഗം ഖുർആൻ അവതരിപ്പിക്കുന്നുണ്ട്. “ഈശോ മിശിഹാക്ക് സ്തുതി

യായിരിക്കട്ടെ" എന്ന ക്രിസ്ത്യൻ പ്രാർത്ഥന പ്രസിദ്ധമാണ്. അവരുടെ വിശ്വാസത്തിൽ കർത്താവ് ഈശോ എന്ന യേശു ക്രിസ്തുവാണല്ലോ.

മനുഷ്യർ പൊതുവെ അല്ലാഹുവിനെ കൂടാതെ മറ്റു പലതും റബ്ബുകളാണെന്ന് വിശ്വസിച്ച് പോന്നു. മനുഷ്യ ചരിത്രമതാണ്. ഇക്കാര്യം നേരത്തെ അറിയുന്ന അല്ലാഹു ആത്മാക്കളുടെ ലോകത്ത് വെച്ച് 'നാമാണ് ഒരേയൊരു റബ്ബ്' എന്ന് സമ്മതിപ്പിച്ചു. അല്ലാഹു മാത്രമാണ് റബ്ബ് എന്ന കാര്യം ഞങ്ങൾക്ക് അറിയില്ലായിരുന്നു എന്നു ദുർന്യായം പറയാതിരിക്കാനായിരുന്നു ഇത്.(വിശുദ്ധ ഖുർആൻ ഏഴാം അധ്യായം: 172, 173 സൂക്തങ്ങൾ കാണുക)

അല്ലാഹുവാണ് ഒരേയൊരു റബ്ബ് എന്ന വിശ്വാസമാണ് മനുഷ്യരിൽ നിന്നും അവൻ ആവശ്യപ്പെടുന്നത്. അതുകൊണ്ടാണ് ആദ്യം ഇങ്ങനെ സമ്മതിപ്പിച്ചത്. അതുകൊണ്ടുതന്നെയാണ് ഖബറിലെ ആദ്യ ചോദ്യം 'റബ്ബാരാണ്?'എന്നായതും. ചുരുക്കത്തിൽ അല്ലാഹു മാത്രമാണ് ഒരേയൊരു റബ്ബ് എന്ന് അംഗീകരിച്ച് ജീവിക്കുന്നുണ്ടോ എന്ന പരീക്ഷണമാണ് ജീവിതം. എന്നിട്ടും, അല്ലാഹു അല്ലാതെയും റബ്ബ് ഉണ്ടെന്ന് മഹാഭൂരിഭാഗവും വിശ്വസിച്ചു പോന്നു. ആ റബ്ബുകളെ അവർ സ്തുതി കീർത്തനം ചെയ്തു, ആരാധിച്ചു. ബഹുദൈവ വാദികളുടെ ഈ പൊതു സ്വഭാവം തിരുത്തുകയാണ് ഈ ആയത്ത്.

### കരുണാനുഗ്രഹങ്ങൾ

**الرحمن الرحيم ... പരമദയാനിധിയും മഹാകാരുണ്യവാനുമായ....**

അല്ലാഹു പരമദയാനിധിയാണ്. അവന്റെ കാരുണ്യം പ്രപഞ്ചമാസകലം വിശാലമാണ്. അല്ലാഹുവിന് രണ്ട് പ്രധാന ഭാവങ്ങളുണ്ട്. ഒന്ന്, സൗന്ദര്യത്തിന്റേത്. രണ്ടാമത്തേത് ഗാംഭീര്യത്തിന്റേത്. അവന്റെ 99 നാമങ്ങളിൽ മികച്ചു നിൽക്കുന്നത് സൗന്ദര്യത്തിന്റെ നാമങ്ങളാണ്. കാരുണ്യം, അനുകമ്പ, ദയ, മാപ്പുതരൽ, ഉത്തരം നൽകൽ തുടങ്ങിയവ അതിൽപെടുന്നു.

മനുഷ്യനെ ഏറ്റവും നല്ല രൂപ ലാവണ്യത്തിൽ സൃഷ്ടിച്ചത് അല്ലാഹുവിന്റെ കാരുണ്യമാണ്. ശാരീരികവും മാനസികവും ഭൗതികവുമായ സകല സജ്ജീകരണങ്ങളും അവനേർപ്പെടുത്തി. പ്രപ

ഷേമമാകെയും നേരത്തെ സൃഷ്ടിച്ചത് മനുഷ്യവംശത്തെ മുന്നിൽ കണ്ടുകൊണ്ടാണ്. എല്ലാം അവന്റെ അനുഗ്രഹങ്ങൾ മാത്രം.

മനുഷ്യർക്ക് സുഗമമായും സുഖമായും ജീവിക്കാൻ ആവശ്യമായ നിർദ്ദേശങ്ങൾ അല്ലാഹു സംവിധാനിച്ചു. ശരിയും തെറ്റും, ഉപകാരവും ഉപദ്രവവും, വിജയവും പരാജയവും ഈ നിയമ നിർദ്ദേശങ്ങൾ വഴി അവൻ മനുഷ്യനെ പഠിപ്പിച്ചു. ഇത്തരത്തിൽ യജമാനൻ അടിമകൾക്കു നൽകിയ നിയമനിർദ്ദേശങ്ങളുടെ, വിധിവിലക്കുകളുടെ മൊത്തം പേരാണ് ദീനുൽ ഇസ്‌ലാം. ഇതിനുവേണ്ടിയാണ് പ്രവാചകന്മാർ നിയുക്തരായത്. വേദങ്ങൾ അവതരിപ്പിക്കപ്പെട്ടത്. അല്ലായിരുന്നെങ്കിൽ മനുഷ്യർ കേവലം മൃഗങ്ങളാകുമായിരുന്നു. സദാചാരവും സനാതനധർമ്മവും മനുഷ്യരെ ബോധിപ്പിച്ചത് പ്രവാചകരും വേദങ്ങളുമാണ്. അവ ഏർപ്പെടുത്തിയത് കാരുണ്യവാനായ അല്ലാഹുവാണ്. അർറഹ്മാൻ സൂറത്തിന്റെ ആദ്യ വചനങ്ങളിൽ ഈ ആശയം കാണാം.

അല്ലാഹുവിന്റെ കാരുണ്യാനുഗ്രഹങ്ങളുടെ ആത്യന്തികസത്തയാണ് മുഹമ്മദ് റസൂലുല്ലാഹി(സ). “പ്രാപഞ്ചികർക്കുള്ള കാരുണ്യാനുഗ്രഹമായിട്ടല്ലാതെ താങ്കളെ നാം നിയോഗിച്ചിട്ടില്ല” എന്ന് ഖുർആൻ അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചതാണ്.

അല്ലാഹുവിന്റെ കാരുണ്യത്തിന്റെ കേവലം ഒരു ശതമാനം മാത്രമാണ് വിവേചനമില്ലാതെ സൃഷ്ടികൾക്ക് ആകെയും നൽകുന്നത്. ഭുവന വാനങ്ങൾ, വായു, വെള്ളം, വെളിച്ചം, പാർപ്പിട സൗകര്യങ്ങൾ... മനുഷ്യ-ജന്തു വർഗ്ഗങ്ങളിലെ മാതാവ് കുഞ്ഞിനോട് കാണിക്കുന്ന കാരുണ്യം, മനുഷ്യർ പൊതുവെ പരസ്പരം പ്രകടിപ്പിക്കുന്ന സ്നേഹാനുകമ്പ, പ്രപഞ്ച സംവിധാനത്തെ വ്യവസ്ഥാപിതമായി നിലനിർത്തുന്ന പരസ്പരാകർഷണ സ്വഭാവം... എല്ലാം ആ ഒരു ശതമാനത്തിന്റെ അംശം മാത്രം. മനുഷ്യക്ഷേമത്തിനും ജീവകാരുണ്യത്തിനുമായി രൂപപ്പെടുകയും പ്രവർത്തിക്കുകയും ചെയ്യുന്ന അനേകമനേകം സിദ്ധാന്തങ്ങളും സംഘടനകളും അല്ലാഹു പ്രപഞ്ചത്തിലേക്ക് കനിഞ്ഞരുളിയ കാരുണ്യഭാവത്തിന്റെ പ്രകടിത രൂപങ്ങൾ മാത്രമാണ്.

അല്ലാഹുവിന്റെ കാരുണ്യത്തെ ഉൾക്കൊണ്ട് അവനു നന്ദി ചെയ്യലാണ് വിവേകമുള്ള മനുഷ്യരുടെ കടമ. അതുകൊണ്ടാണ്,

സത്യവിശ്വാസി പരമകാരുണികനെ ഇവിടെ പ്രത്യേകം സ്തുതിക്കുന്നത്. എന്നാൽ മനുഷ്യകുലത്തിന്റെ പ്രാചീനമോ ആധുനികമോ ആയ ചരിത്രം പരതിയാൽ പരമകാരുണ്യകനെ തിരിച്ചറിയാത്ത മൃഗീയ ഭൂരിപക്ഷത്തെയാണ് കാണാനാവുക. മക്കയിലെ ബഹുദൈവരാധാകരും ഇപ്രകാരമായിരുന്നു. അവരുടെ ദൈവീകസഭയിലെ വലിയ ദൈവത്തെ അല്ലാഹു എന്നവർ വിളിച്ചു. എന്നാൽ ഈ അല്ലാഹുവിനോ മറ്റു കീഴ്ദൈവങ്ങൾക്കോ الرحمن എന്ന വിശേഷണം ഉണ്ടെന്ന് അവർ സമ്മതിച്ചില്ല. അവരുടെ സങ്കല്പത്തിലുള്ള ദൈവത്തിന്റെ ഭാവമാണ് വിഗ്രഹങ്ങൾക്ക് അവർ നൽകിയ രൂപത്തിലൂടെ വ്യക്തമാക്കുന്നത്. കാരുണ്യലേശമില്ലാത്ത ഈ ദൈവങ്ങളെ നിരന്തരം പൂജിക്കുകയും അവയുമായി അടുത്തിടപഴകുകയും ചെയ്യുന്നതുവഴി അവയുടെ ആരാധകരിലും ഭക്തജനങ്ങളിലും കാരുണ്യബോധം നഷ്ടപ്പെടുകയുണ്ടായി. നിരന്തര യുദ്ധം, കുഞ്ഞുങ്ങളെ കുഴിച്ചുമൂടുക, സ്ത്രീകളെ സതി പോലുള്ള ക്രൂരതയ്ക്കു വിധേയമാക്കുക തുടങ്ങിയ കാരുണ്യ രാഹിത്യം ബഹുദൈവികർക്കിടയിൽ കാണാനിടയായത് ഇക്കാരണത്താലാണ്.അതേ സമയം, അല്ലാഹുവിനെ കുറിച്ച് അർറഹ്മാൻ, അർറഹീം എന്നു വിശ്വസിക്കുന്ന ഭക്തന്മാരിൽ അലിയുന്ന മനസ്സും കാരുണ്യശീലവും പ്രകടമാണ്.

അല്ലാഹുവിന്റെ കാരുണ്യാനുഗ്രഹങ്ങളെ തിരിച്ചറിഞ്ഞ് അവനു നന്ദി ചെയ്യുന്ന ഒരു ന്യൂനപക്ഷമുണ്ട്. അവിശ്വാസികളുടെയും അധർമ്മകാരികളുടെയും കൃതഘ്നരുടെയും ഇടയിൽ ത്യാഗോജ്ജ്വല ജീവിതം നയിക്കുന്ന ധീരന്മാരും വിവേകികളുമായ ആ കൂട്ടരെ അല്ലാഹു അർഹിക്കുന്ന പ്രതിഫലം നൽകി ആദരിക്കുന്നു. തന്റെ കാരുണ്യാനുഗ്രഹങ്ങളിൽ 99 ശതമാനവും അവർക്കായി നീക്കിവെച്ചിരിക്കയാണ്. ഭൂമിയിൽ സവിശേഷ സ്ഥാനവും(കറാമത്ത്) പരലോകത്ത് സുഖ ജീവിതവും(ജന്നത്ത്) الرحيم ചെയ്യുന്ന കരുണയാണ്. ഇപ്രകാരം സത്യവിശ്വാസികൾക്ക് പരലോകത്ത് പരിധിയില്ലാതെ അനുഗ്രഹം ചെയ്യുന്നവൻ എന്ന ആശയമാണ് الرحيم നൽകുന്നത്. ഈ മഹാ അനുഗ്രഹം പരലോകത്ത് തങ്ങളെ കാത്തിരിക്കുന്നുണ്ടെന്ന് അറിയുന്ന സത്യ വിശ്വാസി, അവ ലഭിക്കാനുള്ള തിടുക്കത്തോടെ ഇഹലോകം വിടാൻ കൊതിക്കുന്നു. ഖബ്റിലും മഹ്ശറിലും തുടർന്ന് സ്വർഗ്ഗത്തിലും ലഭിക്കാനിരിക്കുന്ന അവാ

ച്യമായ അനുഗ്രഹം അനുഭവിക്കാനുള്ള മുഖ്യ തടസ്സമായി അവർ മരണത്തെ കാണുന്നു. മരണപ്പെട്ട വിശ്വാസികളുടെ ആത്മാക്കൾ എത്രയും പെട്ടെന്ന് ദുൻയാവിൽ നിന്ന് നീക്കം ചെയ്യാൻ തിടുക്കം കാട്ടുന്നതായി ഹദീസുകളിലുണ്ട്.

**ഇബാദുറഹ്മാൻ**

അല്ലാഹു കാരുണ്യവാനാണെന്നു വിശ്വസിക്കുകയും ബോധ്യപ്പെടുകയും ചെയ്യുന്ന അവന്റെ അടിമകൾ, തങ്ങളുടെ യജമാനനെപ്പോലെ സമുത്കൃഷ്ട ഗുണങ്ങളുടെ ഉടമയായിത്തീരാൻ സ്വാഭാവികമായും ശ്രമിക്കുന്നു. അതായത്, പരമകാരുണികന്റെ അടിമകളും കാരുണ്യ ദയാനിധികളായിരിക്കും. തന്റെ കൂടെ ജീവിക്കുന്ന മനുഷ്യ സഹോദരങ്ങൾക്ക് 'ഹിദായത്ത്' കാണിച്ചുകൊടുക്കുകയെന്ന ഏറ്റവും സുപ്രധാന കാരുണ്യപ്രവർത്തനമാണ് സത്യവിശ്വാസികളുടെ മുഖ്യ സ്വഭാവം. അവരവരുടെ ജീവിത മേഖലയിൽ ഈ 'പ്രബോധന ജീവിതം' ഒരു ശൈലിയായി അവർ സ്വീകരിക്കുന്നു. മാതൃകാപരമായ സ്വജീവിതം കൊണ്ടും ബോധപൂർവ്വമുള്ള ഉൽബോധന പ്രവർത്തനങ്ങളിലൂടെയും പ്രപഞ്ച കർത്താവിന്റെ നിയമ നിർദേശങ്ങൾ ഇതര മനുഷ്യർക്ക് അവർ പരിചയപ്പെടുത്തുന്നു.

ഭാവി തലമുറയെ സന്മാർഗ്ഗത്തിലുറപ്പിച്ചു നിർത്താൻ ഏറ്റവും ഫലപ്രദമായ ദൗത്യം നിർവ്വഹിക്കാനാവുക മാതാപിതാക്കൾക്കാണ്. അവരുടെ കാരുണ്യവും ദയയും പ്രധാനമായും ഈ മേഖലയിലേക്ക് തിരിയേണ്ടതുണ്ട്. മനുഷ്യരുടെ സ്വർഗം തന്റെ കാലിനടിയിലുണ്ടെന്ന സത്യം ഉൾകൊണ്ട് മാതാവ് പ്രവർത്തിക്കേണ്ടതുണ്ട്.

മനുഷ്യ ജീവിതത്തിനു അത്യന്താപേക്ഷിതമായ വിജ്ഞാനം, വിശ്വാസം, ഭക്ഷണം, വസ്ത്രം, പാർപ്പിടം തുടങ്ങിയവയുടെ അപര്യാപ്തത കാരണം ജീവിതം വഴിമുട്ടുന്നവരെ സമാശ്വസിപ്പിക്കുന്ന പ്രവർത്തനങ്ങൾ പരമകാരുണികന്റെ ഭക്തരുടെ ബാധ്യതയാണ്. സൃഷ്ടികളോടഖിലവും നാം കരുണയുള്ളവരാകണം; വിശിഷ്യാ ജീവികളോട്. "കരുണ ചെയ്യുന്നവരെയാണ് പരമകാരുണികൻ അനുഗ്രഹിക്കുക. അതിനാൽ ഭൂമിയിലുള്ളവരോട് ദയാനുകമ്പ പുലർത്തുവിൻ. അത്യുന്നതങ്ങളിലുള്ളവൻ നിങ്ങളെ അനുഗ്രഹിക്കും" എന്ന തിരുവചനം പ്രസിദ്ധമാണ്.

മനുഷ്യർ തമ്മിലുള്ള പെരുമാറ്റത്തിലും ഇടപാടുകളിലും കാരുണ്യബോധം നിറഞ്ഞുനിൽക്കണം. മാതാപിതാക്കളും സന്താനങ്ങളും തമ്മിൽ, ഇണകൾ തമ്മിൽ, അധ്യാപകരും വിദ്യാർത്ഥികളും തമ്മിൽ, മുതലാളിയും തൊഴിലാളിയും തമ്മിൽ, മുതിർന്നവരും ഇളയവരും തമ്മിൽ, വ്യാപാരിയും ഉപഭോക്താവും തമ്മിൽ.... കരുണ നിറഞ്ഞ ബന്ധമാണ് ഉണ്ടാകേണ്ടത്. ഭൂമിയിലെ ജീവികളോടഖിലവും, വൃക്ഷങ്ങളോട് പോലും കരുണ പുലർത്തണം. ജീവികളെ അകാരണമായി ദ്രോഹിക്കരുത്, കൊല്ലരുത്, വൃക്ഷത്തെ പോലും കല്ലെറിഞ്ഞ് നോവിക്കരുതെന്ന് കാരുണ്യദുതൻ മുഹമ്മദ് റസൂലുല്ലാഹി(സ്വ) ഉപദേശിച്ചിട്ടുണ്ട്.

പരമ കാരുണികനായ അല്ലാഹുവിന്റെ മതം കാരുണ്യ നിർഭരമാണ്. അതുൾക്കൊള്ളുന്ന മുസ്‌ലിംകൾ പ്രപഞ്ചത്തിനും പരിസ്ഥിതിക്കും യാതൊരു വിധത്തിലും ദ്രോഹം ചെയ്യാവതല്ല. മനുഷ്യ സാകല്യം ഇരു ലോകത്തും രക്ഷപ്പെടണമെന്ന ഉൽക്കടമായ കാരുണ്യബോധം മുസ്‌ലിംകളുടെ സവിശേഷതയായി തീരണം.

## വിചാരണയുടെ തമ്പുരാൻ

### ملك يوم الدين ... വിചാരണ നാളിന്റെ ഉടമസ്ഥനായ....

വിചാരണ നാളുകളുടെ സമ്പൂർണ്ണ യജമാനനാണ് അല്ലാഹു എന്ന കാര്യം അവനെ സ്തുതിക്കർഹനാക്കുന്നുണ്ട്. കാരണം, അന്നാളിലുള്ള വിശ്വാസം മർദ്ദകർക്ക് ഭീഷണിയും മർദ്ദിതർക്കു പ്രതീക്ഷയുമാണ്. ലോകത്തിലൊരു കോടതിയിൽ നിന്നും ലഭിക്കാത്ത നീതി അല്ലാഹുവിന്റെ വിധിതീർപ്പിൽ ലഭിക്കുമെന്ന ഒരേയൊരു ആശ്വാസമാണ് മർദ്ദിതർക്കുള്ളത്. ലോകത്തിലാർക്കും തന്നെ കീഴടക്കാനാകില്ലെങ്കിലും, അവകാശങ്ങൾ വാങ്ങിക്കൊടുക്കുന്ന ഒരു നാൾ ഉണ്ടെന്ന് വിശ്വസിക്കുമ്പോൾ ഏതൊരു മർദ്ദകനും പിന്മാറിക്കളയും.

നന്മ ചെയ്തു മുന്നേറാനും തിന്മയിൽ നിന്നു പിന്മാറാനും പരലോക വിശ്വാസം പ്രചോദനം നൽകുന്നു. നന്മക്കു തുല്യമായ പ്രതിഫലം കണക്കാക്കി മരിക്കുന്നതിനു മുമ്പ് അതു നൽകാൻ ഇഹലോകത്ത് സാധ്യമല്ല. തിന്മക്കു തക്ക ശിക്ഷയും തഥൈവ. ഒരു നന്മ ഭൂമിയിൽ എത്ര കാലം ഫലം ചെയ്യുന്നുണ്ടോ അതിനെ

ല്ലാമുള്ള പ്രതിഫലം നന്മ ചെയ്തവനു ലഭിക്കണം. നന്മയുടെ ഫലം നന്മ ചെയ്തവന്റെ മരണാനന്തരവും നിലനിൽക്കുന്നു. അപ്പോൾ ആ നന്മയുടെ ഫലങ്ങളെല്ലാം അവസാനിച്ച് നന്മ ചെയ്തയാൾക്ക് പ്രതിഫലം നൽകാൻ കഴിയില്ല. കഴിഞ്ഞാൽ തന്നെ എന്താണു പ്രതിഫലം നൽകുക? തിന്മയുടെ കാര്യവും ഇതുതന്നെ. ഒരു തിന്മ ഭൂമിയിൽ നിലനിൽക്കുകയും അപകടം സൃഷ്ടിക്കുകയും ചെയ്തു കൊണ്ടിരിക്കുന്ന കാലമത്രയും അതിന്റെ കർത്താവിന് ശിക്ഷ ലഭിക്കേണ്ടതുണ്ട്. നന്മയുടെ ഗുണവും തിന്മയുടെ അപകടവും എത്ര കാലം, എത്രപേർ അനുഭവിക്കുന്നുവോ അതിന്റെയെല്ലാം പ്രതിഫലം കണക്കാക്കണമെങ്കിൽ മനുഷ്യവംശം അവസാനിക്കുകയും എല്ലാവരും ഒരുമിച്ചുകൂട്ടപ്പെടുകയും ചെയ്യുന്ന ഒരു നാൾ ലഭിക്കണം. അല്ലാതെ നീതി പുലരില്ല. നീതി നടപ്പിലാക്കു അന്നാളിന് يوم الدين എന്ന് അല്ലാഹു പേരിട്ടു. നന്മയുടെയും തിന്മയുടെയും പരിണിത ഫലത്തെ കുറിച്ച് മനസ്സിലാക്കുമ്പോൾ നന്മയുടെ മാർഗത്തിൽ അതിദൂരം ഗമിക്കാനും തിന്മയിൽ നിന്ന് അതിശീഘ്രം അകലാനും മനുഷ്യൻ പ്രേരിതനാകുന്നു.

പരലോകത്ത് അല്ലാഹു മാത്രമാണ് അധികാരി. ഭൂമിയിലേതുപോലെ താൽക്കാലിക അധികാരം അവിടെ ആർക്കും ഇല്ല. സന്തതികളുടെ കാര്യത്തിൽ മാതാപിതാക്കൾക്കോ, ഭാര്യയുടെ വിഷയത്തിൽ ഭർത്താവിനോ, പ്രജകളുടെ പ്രശ്നത്തിൽ രാജാവിനോ ഇടപെടാൻ പരലോകത്ത് യാതൊരു അധികാരവുമില്ല. സൃഷ്ടികളെ അടക്കിഭരിക്കുന്ന ഏക ഛത്രാധിപതിയായ അല്ലാഹുവിന് മാത്രമാണ് അന്നാളിൽ സർവ്വാധികാരങ്ങൾ. അവൻ നീതിമാനായതിനാൽ നന്മ ചെയ്തവർക്ക് ആശങ്കകളില്ല; തിന്മ ചെയ്തവർക്കു ആശ്വാസവുമില്ല. "അണുമണിതൂക്കം നന്മചെയ്തവൻ അതിന്റെ ഗുണം അന്നനുഭവിക്കും; അണുമണിതൂക്കം തിന്മ ചെയ്തവൻ അതിന്റെ ഗുണവും അന്നനുഭവിക്കും."(വി.ഖു) തൊട്ടു മുകളിലെ ആയത്തിൽ അല്ലാഹുവിന്റെ കാരുണ്യം പരാമർശിച്ച ഉടനെ അവന്റെ നീതിയെ അനുസ്മരിക്കുക വഴി വിശ്വാസികളിൽ പ്രത്യാശയും ഭയവും സമ്മിശ്രമായി രൂപപ്പെടുന്നു.

മനുഷ്യരിൽ ഭൂരിഭാഗവും ഭാഗികമായോ പൂർണ്ണമായോ പരലോക നിഷേധികളാണ്. ഇഹലോകം മാത്രമേ ഉള്ളൂ. പരലോകം

ഇല്ല; പുനർജന്മം നൽകാൻ ദൈവത്തിന് കഴിയില്ല, അതിനാൽ ഇഹലോകത്ത് പരമാവധി അടിച്ചുപൊളിച്ചു ജീവിച്ചു മരിക്കുക. ഇതെല്ലാമാണ് അവരുടെ വിശ്വാസങ്ങൾ. മക്കയിലെ മുശ്‌രിക്കുകളും പരലോക നിഷേധികളായിരുന്നു. ദ്രവിച്ച എല്ലുകളിൽ നിന്നും മനുഷ്യർ പുനർജനിക്കപ്പെടുന്നത് അവർക്ക് വിശ്വസിക്കാനായില്ല. ബഹുദൈവ വിശ്വാസവും പരലോക നിഷേധവും പരസ്പരം ബന്ധപ്പെട്ടു കിടക്കുന്നതു കാണാം. ഭൗതിക ലോകത്തെ സുഖക്ഷേമങ്ങൾക്കു വേണ്ടിയാണ് ബഹുദൈവവിശ്വാസികൾ അവരുടെ ദൈവങ്ങളെ പ്രാർത്ഥിക്കാറ്.

വിശ്വാസകാര്യങ്ങളുടെ ഹൃദയമാണ് പരലോക വിശ്വാസം. കർമങ്ങൾ അർത്ഥവത്താകാൻ, ജീവിതം ഗുണസമ്പന്നമാകാൻ പരലോക വിശ്വാസം കൂടിയേ തീരൂ. പരലോക വിശ്വാസത്തിന്റെ പ്രധാന നേട്ടം ഇഹലോകത്താണെന്നോർക്കുക. ജനങ്ങൾ പരലോക വിശ്വാസികളാണെങ്കിൽ മാത്രമേന ഇഹലോകത്തുതന്നെ നീതി അനുഭവിക്കാനാവുകയുള്ളൂ.

സത്യവിശ്വാസി പരലോകയാത്രയെക്കുറിച്ചും അവിടത്തെ വിജയപരാജയങ്ങളെ കുറിച്ചും സദാ ചിന്തിക്കുന്നു. പരലോകത്ത് വിചാരണക്കു വിധേയനാകുന്നതിനു മുമ്പ് സത്യവിശ്വാസി സ്വയം വിചാരണ ചെയ്യുന്നു. കർമ്മങ്ങളുടെ കണക്കെടുക്കുന്നു; മൂല്യം നിശ്ചയിക്കുന്നു; പരിഹരിക്കാനുള്ളത് പരിഹരിക്കുന്നു; തന്റെ കടമയും കർമ്മവും തമ്മിൽ ഒത്തുനോക്കുന്നു; കർമ്മങ്ങൾ കുറവാണെന്ന് തിരിച്ചറിയുമ്പോൾ നന്മയുടെ പാതയിൽ വീണ്ടും സജീവമാകുന്നു. ഇപ്രകാരം ആത്മവിചാരണ ചെയ്യുന്നവനാണ് ബുദ്ധിമാൻ എന്ന് നബി(സ്വ) ഉണർത്തുകയുണ്ടായി. എന്നാൽ, അവിശ്വാസി പരലോകത്തേക്ക് വിളിക്കപ്പെടുന്ന നാൾ തിരിച്ചുവരാൻ വൃഥാ ശ്രമിക്കും. ഒടുവിൽ വിരലു കടിക്കും.

സർവ്വലോകങ്ങളെ സൃഷ്ടിച്ചു പരിപാലിക്കുന്നവനും മഹാ കാരുണ്യവാനും പരലോകത്തിന്റെ അധിപനുമായ അല്ലാഹുവിനാകുന്നു സർവ്വ പ്രണാമങ്ങളും.

**രണ്ടാം ഘട്ടം**

സൂറത്തുൽ ഫാതിഹഃയിൽ മൂന്നു ഘട്ടങ്ങൾ കാണാം. അല്ലാ

ഹുവിനെ പുകഴ്ത്തുകയും അവന്റെ അടിസ്ഥാന വിശേഷങ്ങൾ അനുസ്മരിക്കുകയും ചെയ്യുന്ന ഭാഗമാണ് ആദ്യം اَلْحَمْدُ لِلّٰه മുതൽ يوم الدين വരെ. തുടർന്ന് അടിമ തന്റെ യജമാനനോട് കരാർ ചെയ്യുന്ന ഘട്ടമാണ്. അവസാന ഘട്ടം പ്രാർത്ഥനയും.

അല്ലാഹു റബ്ബുൽ ആലമീനാണെന്ന് വിശ്വാസിക്കുന്നവൻ താൻ അവന്റെ അടിമയാണെന്നും സമ്മതിച്ചേ പറ്റൂ. അപ്പോൾ അവനെ അനുസരിക്കണം. അല്ലാഹു പരമദയാനിധിയാണെന്നു ബോധ്യമായവൻ അവന് നന്ദി ചെയ്യണം. അല്ലാഹുവാണ് രാജാവ് എന്ന് ഉൾകൊള്ളുന്നവൻ അവനെ ഭയക്കണം. അനുസരണം, നന്ദി, ഭയം എന്നീ മൂന്ന് ഭാവങ്ങളുടേയും ആകെ തുകയാണ് ഇബാദത്ത്.

إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ

**(ഞങ്ങൾ നിന്നെ ഇബാദത്ത് ചെയ്യുന്നു. ഞങ്ങൾ നിന്നെ ആശ്രയിക്കുകയും ചെയ്യുന്നു.)**

### إِيَّاكَ എന്ന സംബോധന:

ഈ വചനം മുതൽ അടിമ അല്ലാഹുവുമായി നേർക്കു നേർ സംഭാഷണം തുടങ്ങുകയാണ്. നിനക്ക്/നിന്നെ ഇബാദത്തു ചെയ്യുന്നു എന്ന കരാറിലൂടെ അടിമ താഴെ പറയുന്ന കാര്യങ്ങൾ പാലിക്കുമെന്ന് ഉറപ്പ് നൽകുകയാണ്.

### 1. തൗഹീദ് – ഏക ദൈവത്തെ സ്വീകരിക്കൽ

അല്ലാഹുവാണ് പ്രപഞ്ചത്തെ സൃഷ്ടിച്ചു പരിപാലിക്കുന്നത്. അതിനാൽ അവനു മാത്രമേ കീഴ്പെടേണ്ടതുള്ളൂ. അവൻ മാത്രമേ ഇബാദത്തിന് അർഹൻ ഉള്ളൂ. ഈ വിശ്വാസമാണ് തൗഹീദ്. ഇവിടെ "നിന്നെ ഇബാദത്തു ചെയ്യുന്നു" എന്ന പ്രഖ്യാപനത്തിൽ തൗഹീദ് ഉറപ്പിക്കുകയാണ്; പരദൈവത്തിന് ഇബാദത്തു ചെയ്യുന്നില്ലെന്ന് സമ്മതിക്കുകയാണ്.

### 2. നിഷ്കളങ്കത :

ഗുണം പ്രതീക്ഷിക്കേണ്ടതും ഉപദ്രവം ഭയക്കേണ്ടതും അല്ലാഹുവിൽ നിന്നുമാത്രമാണ്. പ്രപഞ്ചം അവന്റേതാണ്. അവനു മാത്രമേ ഉപകാരോപദ്രവങ്ങൾക്കു കഴിയൂ. അവന്റെ പ്രീതിയും

അപ്രീതിയും മാത്രമേ പരിഗണിക്കേണ്ടതുള്ളൂ. അവനല്ലേ യജമാനൻ? പകരം ഇബാദത്തുകളിലും ആചാരങ്ങളിലും മറ്റുള്ളവരുടെ പ്രീതിയോ അപ്രീതിയോ പരിഗണിക്കുന്നത് ഒരിനം ശിർക്കാണ്. ചെറിയ ശിർക്ക്. ഇതിനു رِيَاء എന്നു പറയും. رِيَاء ഓട്കൂടെ ചെയ്യുന്ന പ്രവർത്തികൾക്ക് അല്ലാഹുവിൽ നിന്ന് പ്രതിഫലം പ്രതീക്ഷിക്കുന്നത് അന്യായമാണ്. അത്തരം പ്രവർത്തികൾ പരലോകത്ത് യാതൊരു മൂല്യവും കൽപ്പിക്കപ്പെടുന്നതല്ല. അല്ലാഹുവല്ലാത്തവരുടെ പ്രീതിയും അപ്രീതിയും ആത്യന്തികമായി പരിഗണിക്കേണ്ടതുണ്ടെന്ന് വിശ്വസിക്കാതെയാണ് ഇപ്രകാരം പരിഗണിച്ചുപോകുന്നത് എന്നതുകൊണ്ടാണ് ഇത് ചെറിയ ശിർക്കായത്. എന്നാൽ അല്ലാഹുവല്ലാത്തവരുടെ പ്രീതിയും അപ്രീതിയും പരിഗണിക്കേണ്ടതുണ്ടെന്ന് വിശ്വസിച്ചാൽ സംഗതി വലിയ ശിർക്കുതന്നെയായി. 'നിനക്കു ഞങ്ങൾ ഇബാദത്തു ചെയ്യുന്നു.' എന്നു പ്രഖ്യാപിക്കുമ്പോൾ മറ്റാരുടേയും പ്രീതിയോ അപ്രീതിയോ കാംക്ഷിക്കാതെ നിനക്കുമാത്രം ഞങ്ങൾ ഇബാദത്തു ചെയ്യുന്നു എന്നു സമ്മതിക്കുകയാണ് അടിമ. ഇതിന് إِخْلَاص എന്നു പറയും. إِخْلَاص ഉള്ള കർമങ്ങൾ മാത്രമേ പരിഗണിക്കപ്പെടുകയുള്ളൂ.

### 3. ഗുപ്ത താല്പര്യങ്ങളെ വർജ്ജിക്കൽ

ഇബാദത്തിന്റെ പരമലക്ഷ്യം അല്ലാഹുവാണ്. മറ്റു യാതൊരു താല്പര്യവും ഉണ്ടാകരുത്. ഇബാദത്ത് അടിമയുടെ ബാധ്യതയാണ്. യജമാനന്റെ അവകാശമാണ്. ഇബാദത്ത് ഭൗതികമോ അഭൗതികമോ ആയ ലാഭനഷ്ടങ്ങളെ മോഹിച്ചും ഭയന്നുമല്ല. നിസ്കരിക്കുമ്പോൾ ആനുഷംഗികമായി ആത്മ സുഖം ലഭിക്കും. എന്നാൽ ആത്മസുഖത്തിനല്ല നിസ്ക്കരിക്കുന്നത്. നിസ്കാരം അല്ലാഹുവിനാണ്. നോമ്പെടുത്താൽ ആരോഗ്യം നേടാം. പക്ഷേ, ആരോഗ്യത്തിന് വേണ്ടിയല്ല നോമ്പ്. നോമ്പ് അള്ളാഹുവിനാണ്. നബി(സ്വ) പറഞ്ഞു. "എന്റെ സമുദായത്തിൽ ഭവിക്കുമെന്ന് ഞാൻ ഏറ്റവും ഭയക്കുന്നത് അവർ അല്ലാഹുവിൽ പങ്കു ചേർക്കുമെന്നതാണ്. അറിയുക: അവൻ സൂര്യനെയോ ചന്ദ്രനെയോ വിഗ്രഹങ്ങളെയോ ഇബാദത്തുചെയ്യും എന്നല്ല ഞാനുദ്ദേശിക്കുന്നത്. എന്നാൽ, അല്ലാഹുവിനു വേണ്ടിയല്ലാതെ ചെയ്യുന്ന കർമ്മങ്ങളെയും ചില സ്വകാര്യ താല്പര്യങ്ങളെയുമാണ് ഞാൻ ഉദ്ദേശിക്കുന്നത്." (ഇബ്നുമാജഃ)

അതിനാൽ ഇലാഹീ പ്രീതിയല്ലാതെ മറ്റു യാതൊരു പ്രചോദനവു മാകരുത് കർമങ്ങളുടെ പ്രേരകം.

### 4. പ്രതിഫലവും ശിക്ഷയും ലക്ഷ്യമല്ല:

നാം അല്ലാഹുവിന്റെ അടിമകളാണ്; തൊഴിലാളികളല്ല, കൂലി വേലക്കാരല്ല. അടിമക്ക് സ്വന്തമായി ഒന്നും ഇല്ല. നമുക്ക് വല്ല ഇബാദത്തും ചെയ്യാൻ കഴിയുന്നതുപോലും അല്ലാഹു അനുഗ്രഹിച്ചതു കൊണ്ടാണ്. യജമാനനും അടിമയും തമ്മിൽ ബാധ്യതകളും അവകാശങ്ങളും കണക്കുകൂട്ടിയാൽ അടിമക്ക് എന്തുണ്ട്? അതിനാൽ ഇബാദത്തുകൾ യജമാനന് ചെയ്യുന്ന നന്ദി പ്രകടനമായും ദാസ്യ വേലയായും കാണണം. ശിക്ഷ ഭയന്നല്ല തെറ്റിൽ നിന്ന് അകലുന്നത്. കൂലി മോഹിച്ചല്ല നന്മ ചെയ്യുന്നത്. സ്വർഗവും നരകവുമല്ല അല്ലാഹുവാണ് ലക്ഷ്യം. സ്വർഗ്ഗത്തിനുവേണ്ടി നന്മ ചെയ്യുന്നവൻ സദ്യക്കുവേണ്ടി വിരുന്നുവരുന്നവനെപ്പോലെയാണ്. വൃക്ഷം നടുന്നതിന്റെ ലക്ഷ്യം ഫലമാണ്; നിഴലല്ല. തണൽ ആനുഷംഗികമായി ലഭിക്കുമെങ്കിലും ശരി. അല്ലാഹു മാത്രമാണ് ഇബാദത്തിന്റെ ലക്ഷ്യം. സ്വർഗമല്ല. എന്നാൽ സ്വർഗത്തിലാണ് അല്ലാഹുവിനെ കണ്ടുമുട്ടാനാവുക. സ്വർഗം ചോദിക്കുന്ന വിശ്വാസിയുടെ ഉന്നം അല്ലാഹുവാണ്.

### ഇലാഹീ സാന്നിധ്യം അനുഭവിക്കുമ്പോൾ

നിന്നെ/നിനക്ക് എന്നത് സന്നിധിയിലുള്ളവരോടുള്ള സംബോധനയാണ്. إِيَّاكَ യിലേക്കു പ്രവേശിക്കും മുമ്പ് അല്ലാഹുവിന്റെ വിവിധ സ്വിഫത്തുകൾ അനുസ്മരിക്കുകയായിരുന്നുവല്ലോ. അതായത് അല്ലാഹുവിനെ ദിക്റ് ചെയ്യുകയായിരുന്നു. അല്ലാഹുവിനെ ദിക്റ് ചെയ്യുന്നത് ഏറ്റവും വലിയ പുണ്യമാണ്. പുണ്യമെന്നാൽ അല്ലാഹുവിലേക്ക് അടുക്കാനുള്ള വഴിയെന്നർത്ഥം. “എന്നെ സ്മരിക്കുന്നിടത്ത് ഞാൻ ഉണ്ടാകും” എന്ന് അല്ലാഹു പറയുന്നു. ഈ അടുപ്പം ബോധ്യമാകുന്ന വിശ്വാസി അതുവരെയുള്ള ദിക്റിൽ നിന്നും പൊടുന്നനെ നിനക്ക്/നിന്നെ എന്ന സംബോധനയിലേക്ക് ശൈലി മാറ്റുകയാണ് ചെയ്യുന്നത്. താൻ അല്ലാഹുവിനെ കാണുന്നില്ലെങ്കിലും അല്ലാഹു തന്നെ കാണുകയും അറിയുകയും ചെയ്യുന്നു എന്ന അവസ്ഥയിലേക്ക് (ഈ അവസ്ഥയ്ക്ക് إِحْسَانْ എന്നു പറയും) അടിമ ഉയരുകയാണിവിടെ.

അല്ലാഹുവിലേക്കെടുക്കാൻ അവനെ ദിക്റ് ചെയ്യുകയാണ് ഏകവഴി. മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ അല്ലാഹുവിനെ ദിക്റ് ചെയ്യുമ്പോഴേ ഏതൊരു കാര്യവും പുണ്യമാകൂ. അല്ലാഹുവിനെ ദിക്റ് ചെയ്യാത്ത നിസ്കാരവും നോമ്പും മറ്റു ഇബാദത്തുകളും പുണ്യമായി ഗണിക്കപ്പെടുകയില്ല. കേവലം കാട്ടിക്കൂട്ടലുകൾ മാത്രം.

ദിക്റിലൂടെ അല്ലാഹുവിന്റെ സാമീപ്യവും സാന്നിധ്യവും അനുഭവിക്കുന്ന അടിമ, സത്ഗുണ സമ്പൂർണ്ണനും ഗാംഭീര്യമുടയവനുമായ തന്റെ യജമാനനു മുന്നിലാണ് താൻ നിൽക്കുന്നതെന്ന ബോധം ഉൾക്കൊള്ളുമ്പോൾ, ആ അടിമയിൽ നിന്നും ഏതൊരു ഭാവമാണോ ജനിക്കേണ്ടത്, വിനയത്തിന്റെയും താഴ്മയുടെയും കീഴൊതുക്കത്തിന്റെയും നിസ്സാഹയതയുടെയും അനുസരണത്തിന്റെയും സ്നേഹത്തിന്റെയും ഭയപ്പാടിന്റെയും ആ ഭാവ പ്രകടനമാണ് തൊട്ടുടനെയുള്ള نَعْبُدُ (ഞങ്ങൾ ഇബാദത്തു ചെയ്യുന്നു) എന്ന പ്രയോഗത്തിലൂടെ പ്രകടിപ്പിക്കുന്നത്.

**ഞാൻ അല്ല ഞങ്ങൾ**

ഞങ്ങൾ നിനക്ക് ഇബാദത്ത് ചെയ്യുന്നുവെന്നാണല്ലോ. ഞാൻ എന്ന ഭാവം അപകടകാരിയാണ്. തനിക്കെല്ലാം തനിച്ചുനേടാം എന്ന തോന്നൽ വർജ്ജിക്കേണ്ടതാണ്. മനുഷ്യർ സാമൂഹ്യജീവിയാണ്. പരസ്പര ബന്ധങ്ങളുടെ കൂട്ടായ്മയാണ് മനുഷ്യജീവിതം. വിശ്വാസികൾക്കിടയിലാണ് ഈ സാമൂഹികബോധം പൂർണ്ണത പ്രാപിക്കേണ്ടത്.

ഞാൻ തനിച്ചാണ്, സഹായികളോ സ്നേഹിക്കുന്നവരോ ഇല്ല എന്ന തോന്നലും അപകടം ചെയ്യും. ഈ അന്യഥാബോധം ഭീകരമായ മാനസിക അസ്വസ്ഥതകൾക്കിടയാക്കും. ഞങ്ങൾ ബോധ(We feeling) മാണ് സുരക്ഷിതത്വവും പ്രതീക്ഷയും പ്രത്യാശയും നൽകുക. ഞങ്ങൾ എന്നു പറയുമ്പോൾ പ്രവാചകർ, മലക്കുകൾ, സച്ചരിതരായ മനുഷ്യരും ജിന്നുകളും, അല്ലാഹുവിന്നു തസ്ബീഹ് ചെയ്തുകൊണ്ടിരിക്കുന്ന പ്രാപഞ്ചിക വസ്തുക്കളധികവും ഉൾക്കൊള്ളുന്ന മഹാസമൂഹത്തിലെ ഒരു കണ്ണിയായി തന്നെ കാണുകയും ആ കൂട്ടായ്മയിൽ അംഗമാകുക വഴി കരുത്തുറ്റ ഒരു മാനസികാവസ്ഥ നേടിയെടുക്കുകയും ഏകനായി നിലകൊള്ളുന്നതിനേക്കാൾ അനേകമനേകം ഇരട്ടിശക്തി സംഭരിക്കുകയും ചെയ്യുക

യാണ് ഒരു വിശ്വാസി .

'ഞങ്ങൾ' ബോധത്തിൽ സുരക്ഷിതരായിരിക്കണം വിശ്വാസികൾ എന്നു ദീനിനു നിർബന്ധമുണ്ട്. സംഘം ചേർന്നുള്ള നിസ്കാരം, പ്രാർത്ഥന.... ഇതിന്റെ ഭാഗമാണ്. ജുമുഅക്ക് സംഘടിതരൂപം കൂടിയേ തീരൂ. മറ്റു ഫർള് നിസ്കാരവും സംഘമായി നിർവ്വഹിക്കേണ്ടത് മുസ്‌ലിംസമൂഹത്തിന്റെ കൂട്ടുത്തരവാദിത്തമാണ്. സ്ത്രീകൾക്കും സംഘനിസ്ക്കാരം സുന്നത്തുണ്ട്. ഒറ്റക്കു നിസ്കരിക്കുന്നതിനേക്കാൾ 27 ഇരട്ടി പ്രതിഫലം സംഘനിസ്കാരത്തിനു ലഭിക്കുന്നതിന്റെ കാരണം അതു വിശ്വാസികൾക്കിടയിൽ 'ഞങ്ങൾ ഒന്നാണ്' എന്ന ബോധം സൃഷ്ടിക്കുന്നതിനാലാണ്. ശേഷം, വിശ്വാസികൾ ചെയ്തു വരുന്ന കൂട്ടുപ്രാർത്ഥനയുടെ പൊരുളും അതുതന്നെ.

ഒറ്റയ്ക്കു നിസ്കരിക്കുമ്പോഴും ﴿إِيَّاكَ نَعْبُدُ﴾ ഞങ്ങൾ ഇബാദത്തു ചെയ്യുന്നു' എന്നു പറയണമല്ലോ. അതിന്റെയർത്ഥം ഇതാണ്: "ഞങ്ങൾ വിശ്വാസികൾ നിനക്ക് ഇബാദത്തു ചെയ്യുന്നവരാണ്. ന്യൂനതകളും അപാകതകളും ഏറെയുള്ളതാണ് എന്റെ ഇബാദത്തെങ്കിലും വിശ്വാസികളുടെ ഗണത്തിൽ ഒരംഗമെന്ന നിലയ്ക്ക് എന്റെ ഇബാദത്തുകൾ നീ സ്വീകരിക്കണം. ഈ വിചാരം വിശ്വാസികളിൽ പരസ്പരാശ്രയത്വവും വിനയവും സൃഷ്ടിക്കുന്നു. തന്റെ ഇബാദത്തുകൾ സ്വീകരിക്കപ്പെടണമെങ്കിൽ മറ്റു വിശ്വാസികളുടെ പിൻബലം കൂടി ആവശ്യമാണെന്ന് ഓരോ വിശ്വാസിയും മനസ്സിലാക്കുന്നു. ഇതിനു പ്രത്യുപകാരമെന്ന നിലയിൽ നിസ്കാരത്തിന്റെ സമാപന ഘട്ടമെത്തുമ്പോൾ ഓരോ വിശ്വാസിയുടേയും ക്ഷേമത്തിനു വേണ്ടി നിസ്കരിക്കുന്നവൻ പ്രാർത്ഥിക്കുന്നു. ﴿وَعَلَى عِبَادِ اللهِ الصَّالِحِينَ﴾ (സച്ചരിതരായ അല്ലാഹുവിന്റെ സകല ദാസൻമാർക്കും രക്ഷയുണ്ടാകട്ടെ) ഇങ്ങനെ വിശ്വാസികൾ ദേശഭാഷാഭേദമില്ലാതെ മനസാ അടുക്കുന്നു. ഈ അടുപ്പമാണ് വിശ്വാസികൾക്കിടയിലെ വിശ്വസാഹോദര്യത്തിന്റെ പൊരുൾ.

## ഇബാദത്തുകൾ പലവിധം

അനുസരണം, കൃതജ്ഞത, ഭയപ്പാട് എന്നിവയിൽ നിന്നുണ്ടാകുന്ന നിസ്സഹായത, വിനയം, കീഴൊതുക്കം.... ഇവ എല്ലാം സമ്മേളിക്കുമ്പോൾ ഇബാദത്ത് എന്ന് പറയും. ഇബാദത്തുകൾ പല

വിധമുണ്ട്. രൂപഭാവങ്ങൾകൊണ്ട് ആരാധനയുടെ സ്വഭാവമുള്ള നിസ്കാരം, നോമ്പ്, ഹജ്ജ്, സക്കാത്ത് തുടങ്ങിയവയാണ് ഒരിനം. കൃഷി, കച്ചവടം, ദാമ്പത്യം തുടങ്ങിയ സാമൂഹിക സ്വഭാവമുള്ളതും നേർക്കുനേർ ആരാധനാ സ്വഭാവമില്ലാത്തതുമായ ഇബാദത്തുകളാണ് മറ്റൊരിനം. അല്ലാഹുവിന്റെ വിധിവിലക്കുകൾ പലവിധമുണ്ട്. ആ കൽപ്പനകൾ പാലിക്കുന്നതും വിലക്കുകൾ വർജ്ജിക്കുന്നതും ഇബാദത്താണ്. ദമ്പതികളുടെ ഇണചേരൽ അല്ലാഹുവിനുള്ള ഇബാദത്താണ്. ഗുരുവിനെ ആദരിക്കുന്നത് അല്ലാഹുവിനുള്ള ഇബാദത്താണ്. നമ്മുടെ കാര്യം നേടാൻ അവനോട് പ്രാർത്ഥിക്കുന്നതു പോലും അവനുള്ള ഇബാദത്തായി ഗണിച്ചു നമുക്ക് പ്രതിഫലം തരുന്നു. "പ്രാർത്ഥന ഇബാദത്തു തന്നെയാണ് " എന്ന തിരുമൊഴിയുടെ പൊരുളതാണ്. ചുരുക്കത്തിൽ, അല്ലാഹുവിന്റെ കൽപ്പന വിലക്കുകൾ അംഗീകരിച്ച് പ്രവർത്തിക്കുന്നതെല്ലാം ഇബാദത്താണ്. അല്ലാഹുവെ മാത്രം ലക്ഷ്യം വെക്കുമ്പോഴാണ് ഏതു കർമ്മവും ഇബാദത്തായി പരിഗണിക്കപ്പെടുകയെന്നോർക്കുക. അവന്റെ കൽപ്പനാവിലക്കുകളുടെ പൊരുളുകളും ന്യായങ്ങളുും നമ്മുടെ കൊച്ചു യുക്തിയിൽ ഉൾകൊണ്ടാലും ഇല്ലെങ്കിലും ശരി. ബുദ്ധിയാണ് മനുഷ്യന്റെ സവിശേഷത. ആ സവിശേഷമായ ശേഷി തന്നെയാണ് മനുഷ്യൻ ആദ്യമായി അവന്റെ യജമാനന് സമർപ്പിക്കേണ്ടത്. അതായത് ബുദ്ധിയും യുക്തിയും ന്യായ ബോധവും ഒന്നാമതായി മുസ്‌ലിമാകണം; അടിമയാകണം. പിന്നീട് അവയവങ്ങളും അവസരങ്ങളും നേട്ടങ്ങളും ആർജിത സമ്പത്തുമെല്ലാം മുസ്‌ലിമാകണം. അങ്ങനെ വരുമ്പോൾ അല്ലാഹുവിന്റെ വിധി വിലക്കുകൾ ശങ്കാലേശമന്യേ സ്വീകരിക്കുന്നു. കൽപ്പനകൾ എന്തു തന്നെയാകട്ടെ. കല്ലിനെ ബഹുമാനിക്കാൻ പറഞ്ഞാൽ ബഹുമാനിക്കും; സൃഷ്ടിക്ക് സുജൂദ് ചെയ്യാൻ നിർദേശിച്ചാൽ അതു ചെയ്യും. അതു തന്നെയാണ് അടിമത്തം.

### തവക്കുൽ അല്ലാഹുവിൽ മാത്രം

നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു. അല്ലെങ്കിൽ നിന്നെമാത്രം ഞങ്ങൾ ആശ്രയിക്കുന്നു എന്ന വചനത്തിലൂടെ വിശ്വാസി തന്റെ തവക്കുൽ വെളിപ്പെടുത്തുകയാണ്. ഞങ്ങൾ നിനക്കു ഇബാദത്തു ചെയ്യുന്നു എന്നു പറഞ്ഞതിനു പിന്നാലെ

യാണ് നിന്നെ ഞങ്ങൾ ആശ്രയിക്കുന്നു എന്ന് കൂട്ടിച്ചേർക്കുന്നത്. നിനക്ക് ഇബാദത്ത് ചെയ്യാൻ ആത്യന്തികമായി നീ തന്നെ കരുത്തു തരണം. നിന്റെ പക്കൽ നിന്നുള്ള കരുത്തുപകരലില്ലാതെ ഒരു സൃഷ്ടിക്കും ചലിക്കാനാവില്ല. കാരണം എല്ലാ ശക്തിയും നിനക്ക് സ്വന്തമായുള്ളതാണ്. മറ്റാർക്കും ഒരു വിധ ശക്തിയും സ്വന്തമായി ല്ല.

'നിസ്കരിക്കാൻ വരൂ; വിജയത്തിലേക്ക് വരൂ" എന്നു മുഅ ദിൻ വിളിച്ചുപറയുന്നത് കേൾക്കുന്ന വിശ്വാസി 'ലാഹൗല....' പറ യുന്നു; മസ്ജിദിനകത്ത് നിസ്കരിക്കാൻ സ്ഥലം പിടിച്ച് റെഡിയാ യിരിക്കുന്ന വിശ്വാസിയും 'ലാഹൗല....' പറയുന്നു; ലാഹൗലയുടെ അർത്ഥമെന്താണ്? "നന്മയിലേക്ക് നീങ്ങാനും തിന്മയിൽ നിന്നു വിട്ടു നിൽക്കാനും അല്ലാഹു കരുത്ത് നൽകിയാലല്ലാതെ സാധിക്കുക യില്ല." ഇബാദത്തു ചെയ്യണമെന്ന് ആഗ്രഹമുണ്ടായിട്ടു കാര്യമില്ല. അതിനാവശ്യമായ കരുത്ത് യഥാസമയം അല്ലാഹു അനുവദിക്ക ണം. എല്ലാ നല്ല കാര്യങ്ങളും ഇബാദത്താണ്. നല്ല കാര്യ ങ്ങൾക്കെല്ലാം അല്ലാഹുവിനോട് കരുത്ത് ചോദിക്കാം. ചീത്ത കാര്യ ങ്ങൾ ധിക്കാരമാണ്. അവ ചെയ്യാൻ അല്ലാഹുവിൽ നിന്നും കരുത്ത് ആവശ്യപ്പെടുന്നത് മറ്റൊരു ധിക്കാരമാണ്. അവ ചെയ്യാൻ അല്ലാ ഹുവിൽ നിന്നും കരുത്ത് ആവശ്യപ്പെടുന്നത് മറ്റൊരു ധിക്കാരമാ ണ്. 'എല്ലാം അല്ലാഹുവിനെകൊണ്ട്' എന്നു ബിസ്മിയിൽ ചുരു ക്കിപറഞ്ഞിരുന്നല്ലോ. ഇക്കാര്യം തന്നെയാണ് **وَإِيَّاكَ نَسْتَعِينُ** എന്നതു കൊണ്ട് വിശദമാക്കിയത്. ചീത്ത കാര്യങ്ങൾ തുടങ്ങുമ്പോൾ ബിസ്മി ചൊല്ലരുത്. നേരത്തെ ഉണർത്തിയതാണ്.

എല്ലാ നല്ല കാര്യങ്ങൾക്കുമുള്ള ശക്തിപകരൽ അല്ലാഹുവി നോടല്ലാതെ ആവശ്യപ്പെടുന്നതിലർഥമില്ലെന്ന് വിശ്വാസി മനസ്സി ലാക്കുന്നു. അല്ലാഹുവാണ് പരമശക്തൻ. അവൻ നൽകാതെ ശക്തി ലഭിച്ച ആരുണ്ട്? എന്തുണ്ട്? ആരുമില്ല ഒന്നുമില്ല.

### സൃഷ്ടികൾ സഹായിക്കുമോ?

സഹായിക്കും. സഹായം ആവശ്യപ്പെടാമോ? ആവശ്യപ്പെടാം. ഏകദൈവ വിശ്വാസി ചെയ്യുമ്പോൾ ഒരു പ്രത്യേക നിലപാടിലേ ഇവയെല്ലാം ചെയ്യൂ. അല്ലാഹു മാത്രമാണ് പരമസഹായി എന്നു ബോധ്യമായ വിശ്വാസി അവന്റെ സൃഷ്ടികളോട് സഹായം തേടു

ന്നതും അവയെ ആശ്രയിക്കുന്നതും അവ കേവല സൃഷ്ടികൾ തന്നെയാണെന്ന് ഉറച്ചു വിശ്വസിച്ചുകൊണ്ടാണ്. ചിലപ്പോൾ ജീവി കളോട് സഹായം തേടുന്നു. ചിലപ്പോൾ അചേതന വസ്തുക്കളെ ആശ്രയിക്കുന്നു. അല്ലാഹുവാണ് കാവൽ എന്ന് ഉറച്ചുവിശ്വസിക്കു മ്പോൾ തന്നെ വാതിലിന് കൊളുത്തും പൂട്ടുമിടുന്നു. മരക്കഷ്ണമോ ഇരുമ്പുദണ്ഡോ തന്നെ കാക്കുമെന്ന് കരുതിയിട്ടല്ല ഇത്. അല്ലാ ഹുവിന്റെ കാവൽ ലഭിക്കുന്ന ഉപാധികളിൽ ഒന്നു മാത്രമാണ് കൊളുത്തും പൂട്ടുമെല്ലാം. ഉപാധികളില്ലാതെയും സഹായിക്കുന്ന വനാണ് അല്ലാഹു എന്നു വിസ്വസിക്കുന്ന ഒരാൾ സുരക്ഷിതത്വ ത്തിനുവേണ്ടി ഇരുമ്പുദണ്ഡിനെ ആശ്രയിക്കുന്നതിൽ പിഴവില്ല.

ശമനം നൽകുന്നവൻ അല്ലാഹുമാത്രം. പക്ഷെ പ്രകൃതിയിലെ അചേതന വസ്തുക്കളെ രോഗം സുഖപ്പെടുത്താൻ ആശ്രയിക്കു ന്നു. അവയെ രോഗശമനത്തിന് ആശ്രയിച്ച വിശ്വാസിക്ക് ഒട്ടും പിഴ ച്ചിട്ടില്ല. കാരണം ഈ പ്രകൃതി വസ്തുക്കൾ കേവല ഉപാധികൾ മാത്രമാണ്. എന്നാൽ അല്ലാഹു വിലക്കിയ ഉപാധികൾ സ്വീകരിക്ക രുതെന്നു മാത്രം. മദ്യം ഉപയോഗിച്ച് രോഗം സുഖപ്പെടുത്തരുത്. മദ്യമുപയോഗിച്ച് രോഗം മാറുന്നുവെങ്കിൽ അതും അല്ലാഹുവാണ് ചെയ്യുന്നത് എന്ന് വിശ്വസിക്കുന്നുവെങ്കിൽപോലും വിലക്കപ്പെട്ട ഉപാധി സ്വീകരിച്ചത് നിഷിദ്ധമാണ്. തന്റെ തൗഹീദ് നഷ്ടപ്പെടു ന്നില്ലെങ്കിലും ശരി.

അചേതന വസ്തുക്കളെ - മുമ്പോ പിമ്പോ ജീവനില്ലാത്ത വസ്തുക്കൾ - ആശ്രയിക്കുന്ന സത്യവിശ്വാസി മരണപ്പെട്ട മഹാ ത്മാക്കളെ ആശ്രയിക്കുമ്പോഴും തൗഹീദ് നഷ്ടപ്പെടുകയില്ല. കാരണം അല്ലാഹുവിന്റെ സഹായം ലഭിക്കാനുള്ള ഉപാധികളാ യാണ് വിശ്വാസി മഹത്തുക്കളെ കാണുന്നത്. ഈ ഉപാധിയാണെ ങ്കിൽ അല്ലാഹു വിലക്കിയിട്ടുമില്ല. മരണപ്പെട്ട മഹത്തുക്കളോട് നിങ്ങൾ സഹായം തേടരുത്; അവരെ ഒരു കാര്യത്തിലും ആശ്രയി ക്കരുത് എന്ന വിലക്ക് പ്രമാണങ്ങളിൽ എവിടെയുമില്ല. വിലക്കപ്പെട്ട ഉപാധികളാണ് ഇവർ എന്നു വന്നാൽ തന്നെയും(രോഗ ശമനത്തിന് മദ്യം ഉപയോഗിക്കുന്നതു പോലെ) തൗഹീദ് നഷ്ടപ്പെടുകയില്ല. കാരണം, വിശ്വാസി ഉപാധി എന്ന പരിഗണനക്കപ്പുറം മഹത്തു ക്കളെ കാണുന്നില്ല. മുഹ്യിദ്ദീൻ ശൈഖിനെ ആയിരം വട്ടം വിളി

ക്കുമ്പോൾ പോലും ആ മഹാത്മാവ് കേവല 'അബ്ദുൽ ഖാദിർ' ആയേ വിശ്വാസി ഗണിക്കുന്നുള്ളൂ. പരമശക്തനായ അല്ലാഹുവിന്റെ അടിമ എന്നാണ് അബ്ദുൽഖാദിറിന്റെ അർത്ഥം. സ്വതന്ത്ര ശക്തൻ എന്നു സങ്കൽപ്പിച്ചല്ല. പരമശക്തനായ അല്ലാഹുവിന്റെ ശരിയായ അടിമയാണെന്ന് ജീവിതം കൊണ്ട് ബോധ്യപ്പെടുത്തിയ മഹദ് വ്യക്തിത്വങ്ങളെയാണ് വിശ്വാസികൾ മഹത്തുക്കളായി ഗണിക്കുന്നതെന്നോർക്കുക. മഹത്തുക്കളെ സമീപിക്കുന്നവർ അവരുടെ ദുആയാണ് ആഗ്രഹിക്കുന്നത്. "അവർ എന്നോട് ചോദിച്ചാൽ ഞാനവർക്കു നൽകുക തന്നെ ചെയ്യും" എന്ന അല്ലാഹുവിന്റെ വാഗ്ദാനത്തിലുള്ള വിശ്വാസമാണ് അതിന്റെ അടിസ്ഥാനം.

**മരണമെന്നാൽ എന്താണ്?**

ശരീരവും ആത്മാവുമടങ്ങിയ വസ്തുവിൽനിന്നും തൽക്കാലം ആത്മാവ് വേർപിരിയുന്നതിനാണ് മരണം എന്നു പറയുന്നത്. അല്ലാതെ ആത്മാവിന്റെ നിത്യനാശമല്ല മരണം. ജീവിതത്തിൽ നന്മകൾ വർദ്ധിപ്പിച്ച് അല്ലാഹുവിലേക്കടുക്കുന്നതും ഔന്നിത്യം പ്രാപിക്കുന്നതും കേവല ശരീരമല്ല; ആത്മാവാണ്. ആത്മാവിന്റെ പെരുമയും പവറുമാണ് മുഅ്ജിസത്ത്, കറാമത്ത്. മുഹമ്മദ് നബി(സ) വഫാത്തായി. എന്നാൽ ഇപ്പോഴും അവിടുന്ന് നബിയും റസൂലുമാണ്. വിശ്വാസികളോട് കൃപ ചെയ്യുന്നവനും കാരുണ്യവനാണ്. മരണപ്പെട്ടതു കൊണ്ട് ഈ വിശേഷണങ്ങൾ ഇല്ലാതാകുന്നില്ല. ശാരീരികമായ ശക്തിവിശേഷങ്ങളേക്കാൾ ഉന്നതമാണ് ആത്മാവിന്റേത്. അതിനാൽ ശാരീരികമായി സാധിക്കുന്നതിനേക്കാൾ കൂടുതൽ ആത്മീയമായി സഹായ സഹകരണങ്ങൾ ചെയ്യാനാകും. ഒരു സത്യവിശ്വാസി സദാ മറ്റൊരു വിശ്വാസിയെ സഹായിക്കുന്നവനുമാണ്. ഇലാഹിനോടുള്ള തന്റെ സ്വന്തം കടമ നിർവ്വഹിക്കാൻ സമയവും ചിന്തയും ചിലവഴിക്കേണ്ട ഭൗതികലോകത്ത് സാധിക്കുന്നതിനേക്കാൾ ഏറെ കഴിയും ആത്മാവിന്റേതായ മരണാനന്തര ലോകത്തു താൻ ചെന്നെത്തിയാൽ. ആത്മാവുള്ളവർക്കേ ഇതു ബോധ്യപ്പെടൂ. ആത്മാവില്ലാത്ത കേവല ജഡങ്ങളെ ഈ സത്യം എത്ര വിളിച്ചറിയിച്ചാലും അവയൊട്ടും കേൾക്കുകയില്ല. ഖുർആൻ സാക്ഷി.

## മക്കാമുശ്‌രിക്കുകളുടെ ശുപാർശകർ

മരണപ്പെട്ട മഹത്തുക്കളെ ഇലാഹീ സഹായത്തിന്റെ ഉപാധികളും മദ്ധ്യ വർത്തികളുമായി ഗണിക്കുന്നതും, മക്കാ മുശ്‌രിക്കുകൾ ചില വസ്തുക്കളെ/വ്യക്തികളെ ശുപാർശകരായി കണ്ടതും ഒരുപോലെയാണോ? അല്ല. അതിനു കാരണങ്ങളുണ്ട്.

ഒന്ന് : മക്കാമുശ്‌രിക്കുകൾ ഒരു ഇലാഹേ ഉള്ളൂ എന്നു വിശ്വസിച്ചിരുന്നില്ല. ഒരു ഇലാഹ് എന്ന അസ്വീകാര്യമായ അൽഭുത സംഗതിയായാണ് അവർ പ്രതികരിച്ചത്. ആരാധനയ്ക്കർഹരായി പലരേയും/പലതിനേയും പരിഗണിച്ചിരുന്ന അവർ ഒരിക്കൽ പോലും ലാഇലാഹഇല്ലല്ലാഹ് എന്നു പ്രഖ്യാപിച്ചിട്ടില്ല. എന്നാൽ സത്യവിശ്വാസികൾ ലാഇലാഹഇല്ലല്ലാഹുവിൽ വിശ്വസിക്കുന്നവരാണ്.ഒറ്റ ഇലാഹേ ഉള്ളൂ എന്നു പ്രഖ്യാപിച്ചതാണ് മുഹമ്മദ് നബിയിൽ അവർ കണ്ട ഏറ്റവും ഭീകരമായ തെറ്റ്.

രണ്ട് : അവർസങ്കൽപ്പിച്ചിരുന്ന മദ്ധ്യവർത്തികൾ അല്ലാഹുവിന്റെ പുത്രിമാരും അവതാരങ്ങളുമായിരുന്നു. “ഇവർ അല്ലാഹുവിന്റെ സന്നിധിയിൽ ഞങ്ങളുടെ ശുപാർശകരാകുന്നു” എന്നവർ പറയാറുണ്ട്. ഇത് ദൈവപുത്രിമാർ എന്നവർ സങ്കൽപ്പിച്ച മലക്കുകളെ കുറിച്ചാകുന്നു.

മൂന്ന് : വലിയ ദൈവത്തിന് അല്ലാഹു എന്ന് അവർ പേരിട്ടു. ആ വലിയ ദൈവത്തെ ഇബാദത്തു ചെയ്യുവാനുള്ള അർഹത നമുക്കില്ല എന്നും കുട്ടിദൈവങ്ങളായ പുത്രിമാരെ ഇബാദത്തെടുക്കുക മാത്രമേ നമുക്ക് വഴിയുള്ളൂ എന്നുമായിരുന്നു അവരുടെ വിശ്വാസം.

നാല് : ദൈവത്തിന് പുത്രൻ/പുത്രിയുണ്ടെന്നു സങ്കൽപ്പിക്കുന്നതോടെ അവയ്ക്കു ഇബാദത്തിനുള്ള അർഹത ഉണ്ടാകുന്നു. കുട്ടിദൈവങ്ങൾക്കു ചെയ്യുന്ന പൂജാദികർമ്മങ്ങളെ അവർ ഇബാദത്ത് എന്നു തന്നെയാണ് പരിചയപ്പെടുത്തിയത്. ഇബാദത്തിന് അർഹരാണ് ഈ കുട്ടി ദൈവങ്ങൾ എന്ന വിശ്വാസമായിരുന്നു അവരുടേത്. അതുകൊണ്ടാണ് അവയെ ഇലാഹുകൾ എന്നു വിളിച്ചത്.

പുത്രൻ/പുത്രി ദൈവത്തിന്റെ ആത്യന്തിക ഉടമത്വത്തിലാണെങ്കിലും സ്വതന്ത്രമായ ശേഷികളുള്ളവരാണ്, അനുമതിയില്ലാതെയും അല്ലാഹുവിങ്കൽ നിന്നും വാങ്ങിതരാൻ അധികാരമുള്ളവരാണ്

എന്നവർ വിശ്വസിച്ചു പോന്നു. നിസ്സാര സംഗതിക്കാണെങ്കിൽ പോലും ഏതൊരു സൃഷ്ടിക്കും സ്വയം അധികാരം/ ശക്തി വക വെച്ചു കൊടുക്കുക വഴി ശിർക്കു സംഭവിക്കുന്നു. അതിനാൽ മല ക്കുകളുടെ പ്രതിമകൾക്കു പൂജ ചെയ്തു പോന്ന മക്കാ മുശ്രിക്കു കൾ രണ്ടു കാര്യത്തിൽ പിഴച്ചു. ഒന്ന്, മലക്കുകളെ ദൈവപുത്രിമാ രായി സങ്കൽപ്പിച്ചു. ഇതു അല്ലാഹുവിന്റെ ദാത്തിൽ ശിർക്കുവെക്ക ലാണ്. 2, ആ പുത്രമാർ ദൈവത്തിന്റെ വിശാലാധികാരത്തിലാണെ ങ്കിലും സ്വതന്ത്ര ശേഷിയുള്ളവരാണെന്നു വിശ്വസിച്ചു. ഇത് അല്ലാ ഹുവിന്റെ സ്വിഫത്തിൽ പങ്കുചേർക്കലാണ്. അതിനാൽ ആയത്തുൽ കുർസിയ്യിൽ അല്ലാഹു ചോദിച്ചു, “അവന്റെ അനുമതിയില്ലാതെ അവന്റെ സന്നിദ്ധിയിൽ ശുപാർശ ചെയ്യുന്നവൻ ആരുണ്ട്?”

മഹത്തുക്കളെ കേവല ഉപാധികളായി കാണുന്ന ഏക ദൈവ വിശ്വാസികളുടെ നിലപാടുമായി മക്കാമുശ്രിക്കുകളുടെ സങ്കൽപ്പ ങ്ങൾ ഒട്ടും സാമ്യമല്ല. കാരണം,

ഒന്ന് : മഹത്തുക്കളെ കുറിച്ച് ‘ഇലാഹ്’ എന് വിശ്വസിക്കു ന്നില്ല.

രണ്ട് : മഹത്തുക്കൾക്ക് ഇബാദത്തു ചെയ്യാറില്ല. ഇലാഹ് എന്ന പരിഗണനയിൽ അവരെ ആശ്രയിക്കാറില്ല. ശുപാർശ തേടാ റില്ല. അല്ലാഹുവിന്റെ പുത്രനെന്നോ പുത്രിയെന്നോ കരുതുന്നില്ല.

മൂന്ന് : മഹത്തുക്കളെ ഇബാദത്ത് ചെയ്യാതെ തങ്ങൾക്ക് അല്ലാ ഹുവെ പ്രാപിക്കാനാകില്ല എന്നു വിശ്വസിക്കുന്നില്ല.

നാല് : മഹത്തുക്കൾക്ക് സ്വതന്ത്രമായ ശുപാർശാധികാരമു ണ്ടെന്നു കരുതുന്നില്ല.

ചുരുക്കത്തിൽ, ‘‘നിന്നെ മാത്രം ഞങ്ങൾ ഇബാദത്തു ചെയ്യുന്നു, നിന്നെ മാത്രം ഞങ്ങൾ ആശ്രയിക്കുന്നു” എന്ന കരാറി ലൂടെ അല്ലാഹുവിന്റെ പ്രപഞ്ച ഭരണത്തേയും (റുബൂബിയ്യത്ത്) അവന്റെ ആരാധനാർഹതയേയും (ഉലൂഹിയത്ത്) വിശ്വാസി അംഗീ കരിക്കുകയാണ്. നിന്നെ മാത്രം ആശ്രയിക്കുന്നു എന്നതിലെ ന്യായ മാണ് തുടക്കത്തിൽ ഉണർത്തിയ പ്രപഞ്ച പരിപാലകൻ അല്ലാഹു വാണെന്ന സത്യം. നിന്നെ മാത്രം ആരാധിക്കുന്നു എന്ന സംഗതി യുടെ പൊരുൾ, സകല സ്തുതി കീർത്തനങ്ങൾ അവനുള്ളതാണ് എന്ന ആദ്യ പ്രഖ്യാപനം ഉൾകൊള്ളുന്നു.

## പ്രാർത്ഥനയുടെ അദബ്

ഫാത്തിഹയുടെ മൂന്നാം ഘട്ടത്തിലേക്ക് കടക്കുകയാണ്. അല്ലാഹുവിനെ വാഴ്ത്തുകയും തന്റെ അടിമത്തം സമ്മതിക്കുകയും ചെയ്ത ശേഷം തന്റെ ആവശ്യം അവനു മുന്നിൽ സമർപ്പിക്കുക യാണ് പ്രാർത്ഥനയുടെ മര്യാദയെന്ന് ഫാത്തിഹ:യുടെ ഘടന വ്യക്തമാക്കുന്നു. പ്രാർത്ഥനയുടെ രീതി പഠിപ്പിക്കുന്ന അധ്യായം എന്നൊരു നാമം(تعليم المسألة) തന്നെ ഫാതിഹ:ക്കുണ്ട്.

## ഹിദായത്ത് മുഖ്യാവശ്യം

ഭൗതികമായ മറ്റേതാവശ്യത്തേക്കാളും സത്യവിശ്വാസിയായ ഒരടിമയെ സംബന്ധിച്ചിടത്തോളം പരമപ്രധാനം ഹിദായത്താണ്. ഹിദായത്തിന്റെ നഷ്ടത്തേക്കാൾ വലിയ നാശം മറ്റൊന്നില്ല. അതിനാൽ പരമപ്രധാനമായ പ്രാർത്ഥന ഹിദായത്തിന്റെ സ്ഥിരതയ്ക്കും വർധനവിനും വേണ്ടിയാണ്. വിശുദ്ധ ഖുർആന്റെ സമഗ്രസംക്ഷിപ്തമായ സൂറത്തുൽ ഫാത്തിഹ:യിൽ അടിമ പ്രാർത്ഥിക്കുന്നത് ഹിദായത്തിന്റെ സ്ഥിരീകരണത്തിനുമാത്രമാണ് എന്നു വരുമ്പോൾ ഖുർആന്റെ തന്നെയും മുഖ്യപ്രമേയം മനുഷ്യസമുദായത്തിന്റെ ഹിദായത്താണെന്നു വെളിപ്പെടുന്നു.

ഹിദായത്ത് എന്നാൽ ആകാരഭംഗിയോ വംശമഹിമയോ വേഷഭൂഷാരീതിയോ അല്ല. താൻ തെരഞ്ഞെടുക്കുന്നവർക്ക് അല്ലാഹു നൽകുന്ന മഹാ അനുഗ്രഹവും അവസരവും സൗഭാഗ്യവുമാണ് ഹിദായത്ത്. അല്ലാഹുവിൽ സമ്പൂർണ്ണമായി വിശ്വസിക്കുകയും അവനെ ഒരേയൊരു റബ്ബും ഇലാഹുമായി സ്വീകരിച്ച് അനുസരണം, ഭയം, നന്ദി പൂർണ്ണമായി പ്രകടിപ്പിക്കുകയും ചെയ്യാൻ ലഭിക്കുന്ന മഹത്തായ അവസരമാണ് യഥാർത്ഥത്തിൽ ഹിദായത്ത്.

## ഇനിയും ഹിദായത്തു തേടുന്നതെന്തിന്?

അല്ലാഹുമാത്രമാണ് റബ്ബുൽ ആലമീൻ എന്നുറച്ചു വിശ്വസിക്കുന്നു. അവനെ മാത്രമേ ഇബാദത്തുചെയ്യുന്നുള്ളൂ എന്നും അവനെ മാത്രമേ ആശ്രയിക്കുന്നുള്ളൂ എന്നും സമ്മതിക്കുന്നു. അതാണ് ഹിദായത്തിന്റെ താല്പര്യവും. പിന്നെയും നേർവഴിയിലേക്ക് ഹിദായത്ത് ചെയ്യാൻ ഇത്ര കാര്യമായി പ്രാർത്ഥിക്കുന്നതിന്റെ താല്പര്യം ഇവയാണ്.

**1. ഉള്ള ഹിദായത്ത് നഷ്ടപ്പെടാതിരിക്കാൻ :**

അല്ലാഹു കനിഞ്ഞരുളിയ മഹാ അനുഗ്രഹമാണ് ഹിദായത്ത്. എങ്കിലും, മനുഷ്യരുടെ അശ്രദ്ധയും കൊടുംപാപങ്ങളും നിമിത്തം ആ അനുഗ്രഹം അല്ലാഹു പിൻവലിക്കാറുണ്ട്. ചരിത്രത്തിൽ എത്രയോ പ്രമുഖൻമാർ ഹിദായത്ത് നഷ്ടപ്പെട്ടു നീചൻമാരായി അന്ത്യശ്വാസം വലിച്ചിട്ടുണ്ട്. അവസാന നിമിഷത്തിലാണ് അധിക പക്ഷവും ഹിദായത്ത് നഷ്ടപ്പെടാറ്. മൂസാ നബി(അ)യുടെ കാലത്ത് ജീവിച്ച മഹാപുരുഷൻ ബൽആം ഇതിനുദാഹരണമാണ്. വിശുദ്ധ ഖുർആൻ ഇയാളെ നായയോടുപമിക്കുക പോലും ചെയ്തു. സ്വർഗ്ഗത്തിൽ നിന്നും, സകലാനുഗ്രഹങ്ങളിൽ നിന്നും ബഹിഷ്കൃതനായ ശപിക്കപ്പെട്ട ഇബ്‌ലീസിന്റെ ചരിത്രവും ഇതുതന്നെ. അതിനാൽ, അമൂല്യവും അനർഘവുമായ ഹിദായത്ത് നഷ്ടപ്പെടുമോ എന്ന ആശങ്ക എപ്പോഴും ഒരു വിശ്വാസിക്കുണ്ടായിരിക്കും. ഈ ആശങ്ക തന്നിൽ ഹിദായത്തുണ്ടെന്നതിന്റെ ലക്ഷണവുമാണ്. വിളക്കു കത്തിനിൽക്കുന്നുണ്ടെങ്കിലല്ലേ അണയുമോ എന്ന് ആശങ്കിക്കുകയുള്ളൂ. വല്ലവനും ഈ ആശങ്കയില്ലെങ്കിൽ തന്നിൽ ഹിദായത്തില്ല എന്നാണത് സൂചിപ്പിക്കുന്നത്. അല്ലെങ്കിൽ അതിന്റെ മൂല്യത്തെ കുറിച്ച് ബോധവാനല്ല എന്നുവരും. ഹിദായത്തിന്റെ നേർരേഖക്കു ചുറ്റും വിഷവള്ളികളും വളഞ്ഞ വഴികളും കൂടുതൽ ഭീഷണമായ നിലയിൽ കാണപ്പെടുന്ന ഇക്കാലത്ത് ഹിദായത്തിന്റെ സംരക്ഷണത്തിനുവേണ്ടി വിശ്വാസി കൂടുതൽ സജീവമാകേണ്ടതായി വന്നിരിക്കുന്നു. ഭൗതിക പ്രസ്ഥാനങ്ങളും നിർമതവാദികളും പുത്തൻ വാദികളും വ്യാജ ത്വരീഖത്തുകളും കപടപാണ്ഡിത്യവും വിശ്വാസിയുടെ ഹിദായത്താണ് നഷ്ടപ്പെടുത്തുന്നത്. ഇതവനെ വധിക്കുന്നതിനേക്കാൾ ക്രൂരമാണ്.

**2. ഉള്ള ഹിദായത്തിന്റെ വീര്യവും തീവ്രതയും വർദ്ധിക്കാൻ :**

അടിസ്ഥാനപരമായി വിശ്വാസിയാണെങ്കിലും വിശ്വാസത്തിന്റെ തീവ്രത പലരിലും വ്യത്യാസപ്പെട്ടിരിക്കും. മുനിഞ്ഞു കത്തുന്ന ഹിദായത്ത് എപ്പോഴും കെട്ടുപോകാൻ ഇടയുണ്ട്. തെളിഞ്ഞ് കത്താത്ത ഹിദായത്ത് കൊണ്ട് പരലോകത്ത് രക്ഷപ്പെടാൻ ഏറെ പണിപ്പെടും. അതിനാൽ ജ്വലിച്ചു നിൽക്കുന്ന ഹിദായത്ത് തന്നെ നേടിയെടുക്കലാണ് ഭദ്രം, അത്യാവശ്യം. നിസ്സാര പ്രതിബന്ധങ്ങൾക്ക് മുന്നിൽ ഹിദായത്ത് കടപുഴകി വീഴുന്നത് വേരു

കൾ വേണ്ടത്ര ഭൂമിയിലേക്ക് ഇറങ്ങാത്തതുകൊണ്ടാണ്. കേവല വിശ്വാസ പ്രഖ്യാപനത്തിലും ബാഹ്യാചാരങ്ങളിലും ഒതുങ്ങുന്നില്ലല്ലോ ഹിദായത്ത്. മനുഷ്യ മനസ്സ് നേർവഴിയിലേക്ക് ഹിദായത്ത് നേടണം; രോഗവിമുക്തമാകണം; സ്ഫുടമാകണം. ബുദ്ധിയും ചിന്തയും നേർവഴിയിലേക്ക് ഹിദായത്ത് നേടണം. താല്പര്യങ്ങളും അഭിരുചിയും ഇച്ഛയുമെല്ലാം സത്യമാർഗത്തിൽ പ്രവേശിക്കണം. മനുഷ്യരുടെ സ്വഭാവവൈവിധ്യങ്ങളും പ്രകൃത വ്യത്യാസങ്ങളും അല്ലാഹുവിന്റെ നാമങ്ങളുടെ പ്രകാശനമാകണം. അങ്ങിനെ ഉള്ളും പുറവും, ആചാര രീതികളും സ്വഭാവ മര്യാദകളും, വിശ്വാസവും കർമ്മവും ആമൂലാഗ്രം സന്മാർഗ്ഗത്തിൽ ജ്വലിച്ച് നിൽക്കണം. അപ്പോഴേ ഹിദായത്ത് പൂർണ്ണത പ്രാപിച്ചുവരുന്നതായി പറയാവൂ. ഇങ്ങിനെ ഈമാനും ഇസ്‌ലാമും ഇഹ്സാനും വീണ്ടും വീണ്ടും തെളിഞ്ഞു കത്തുവാനുള്ള വിശ്വാസിയുടെ ദാഹമാണ് ഈ പ്രാർത്ഥനയിൽ പ്രകടമാകുന്നത്.

**ദുആ ഇബാദത്താണ്**

ഞങ്ങൾ ഇബാദത്തു ചെയ്യുന്നു; ആശ്രയിക്കുന്നു എന്നു പ്രഖ്യാപിച്ച ഉടനെ അതുപാലിക്കുകയാണ് വിശ്വാസി തൊട്ടുടനെയുള്ള ഈ പ്രാർത്ഥനയിലൂടെ. കാരണം പ്രാർത്ഥനയിൽ ഇബാദത്തുണ്ട്, ആശ്രയമുണ്ട്. ഇബാദത്തുകളിൽ മുഖ്യമാണ് പ്രാർത്ഥന. ഇബാദത്തുകളുടെ മജ്ജയാണ് പ്രാർത്ഥന. അടിമത്തത്തിന്റെയും നിസ്സഹായതയുടെയും മിശ്രണമാണ് പ്രാർഥന. നബി(സ്വ) പറഞ്ഞു. ദുആ അത് ഇബാദത്താണ്. സ്വന്തം കാര്യത്തിനുള്ള നേട്ടമല്ലേ. അതിനാൽ അത് ദൈവപ്രീതി ലഭിക്കാനുള്ള കർമമാകില്ല എന്നു തെറ്റുധരിക്കേണ്ടതില്ല. മറ്റു ഇബാദത്തുകൾ പോലെ തന്നെ പ്രാർത്ഥന ഒരു ഇബാദത്തായി അല്ലാഹു സ്വീകരിക്കുന്നു. പ്രാർത്ഥനയ്ക്ക് ഉത്തരം കിട്ടിയാലും ഇല്ലെങ്കിലും ശരി.

**പ്രാർത്ഥനയുടെ ഭാരം**

പ്രാർത്ഥന ഒരു രക്ഷപ്പെടൽ തന്ത്രമല്ല. എല്ലാം അല്ലാഹുവിനോടാവശ്യപ്പെട്ടിട്ടുണ്ട്; ഇനി തനിക്കു പ്രത്യേക കാര്യമില്ല എന്ന നിലപാടിൽ കൈകെട്ടിയിരിക്കുവാനല്ല പ്രാർത്ഥന. ലക്ഷ്യം നേടിയെടുക്കാൻ അടിമയുടെ ഭാഗത്തുനിന്നുള്ള തയ്യാറെടുപ്പാണ് പ്രാർത്ഥന. ഈ തയ്യാറെടുപ്പിനെയാണ് അല്ലാഹു സഹായിക്കുക.

പ്രാർത്ഥിച്ചു നേടാൻ ഉദ്ദേശിക്കുന്നതെന്തോ അതിനുവേണ്ട ഉപാധികൾ സ്വീകരിക്കാൻ തുടങ്ങിക്കഴിഞ്ഞുവെന്നാണ് പ്രാർത്ഥിക്കുന്നവൻ അല്ലാഹുവിന്റെ മുന്നിൽ സമ്മതിക്കുന്നത്. ഹിദായത്തിലാക്കണേ എന്നാവശ്യപ്പെടുമ്പോൾ താൻ ഹിദായത്തിന്റെ വഴിയിൽ കടന്നിരിക്കുന്നു എന്ന് സമ്മതിക്കുകയാണ്. പിന്നെയും ഹിദായത്തിന്റെ മാർഗ്ഗം വിട്ടകലുന്നത് ശരിയല്ലല്ലോ. ഹിദായത്തിന്റെ വഴിയിൽ കടക്കാതെ വെറുതെ പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും അല്ലാഹു തന്നെ ഹിദായത്തിലേക്ക് തള്ളി വീഴ്ത്തുമെന്ന് മോഹിക്കുകയും ചെയ്യുന്നവൻ പരമവിഡ്ഢിയാണ്.

**പ്രാർത്ഥനയുടെ മധുരം**

പ്രാർത്ഥന വലിയൊരു ആശ്വാസമാണ്. നിസ്സാരനായ തനിക്ക് എന്തും സാരവും സങ്കീർണ്ണവുമാണ്. എന്നാൽ തന്റെ കാര്യം സർവ്വശക്തനു മുന്നിൽ സമർപ്പിച്ചുകഴിഞ്ഞാൽ ഇനിയെന്തിനു വേവലാതിപ്പെടണം; ബേജാറാകണം. ലോകരക്ഷിതാവിനേക്കാൾ കാര്യം സാധിപ്പിച്ചുതരാൻ സ്വാധികാരമുള്ള മറ്റാരുണ്ട്? അടിമയുടെ സങ്കടങ്ങളും പരാതികളും കേൾക്കുന്ന വിശാലനാണ് അല്ലാഹു.

**ഇനിയും 'ഞങ്ങളെ?'**

നിന്നെ ഞങ്ങൾ ഇബാദത്ത് ചെയ്യുന്നു. ആശ്രയിക്കുന്നുവെന്ന് നേരത്തെ കരാറിൽ വന്നതാണ്. ഇവിടെ ഇതാ പ്രാർത്ഥനയിൽ വീണ്ടും 'ഞങ്ങൾ' കടന്നുവന്നിരിക്കുന്നു. നേർവഴിയിലേക്ക് ഹിദായത്താക്കാൻ പ്രാർത്ഥിക്കുന്ന ഘട്ടത്തിലും മറ്റുള്ളവരെ വിസ്മരിക്കാൻ ഖുർആൻ അനുവദിക്കുന്നില്ല. കാരണം:

1. സാഹോദര്യം : ഒരു മുസ്ലിം ഇതര മുസ്ലിംകളുടെ ക്ഷേമത്തിലും തുല്യ തല്പരനായിരിക്കണം. പരക്ഷേമതത്പരനാണ് സത്യവിശ്വാസി. സ്വാർത്ഥനല്ല. പ്രാർത്ഥനക്കൊപ്പം പ്രവർത്തിക്കുക കൂടി ചെയ്യണമെന്നു വരുമ്പോൾ ഇതര മനുഷ്യരുടെ ഹിദായത്തിനുവേണ്ടി പ്രവർത്തിക്കുക എന്നത് വിശ്വാസിയുടെ ബാധ്യതയിൽ പെടുന്നു. നന്മ കല്പിക്കുക; തിന്മ വിലക്കുക എന്ന അടിസ്ഥാന ദൗത്യമാണ് വിശ്വാസിക്ക് നിർവ്വഹിക്കാനുള്ളത്. ആദ്യം സ്വന്തത്തെ; പിന്നീട് സാമൂഹ്യ തലത്തിലേക്ക്.

2. വ്യക്തിക്കൊപ്പം സമൂഹം വികസിക്കണം: വ്യക്തികൾ ചേർന്നുണ്ടാകുന്ന സമൂഹം, പക്ഷേ വ്യക്തികളെ സൃഷ്ടിക്കുക

കൂടി ചെയ്യുന്നുണ്ട്. അഥവാ, വ്യക്തിയും സമൂഹവും പരസ്പരം കൊടുത്തും വാങ്ങിയും നിലകൊള്ളുന്നു. വിശ്വാസം, സംസ്കാരം, ആചാരം, അഭിരുചി തുടങ്ങിയവയെല്ലാം സമൂഹത്തിൽ നിന്നും വ്യക്തി പകർത്തുന്നു. ഇപ്രകാരമുള്ള വ്യക്തികളുടെ കൂട്ടം ഒരു പ്രത്യേക വിശ്വാസാചാരങ്ങളും അഭിരുചിയുമുള്ള സമൂഹത്തെ സൃഷ്ടിക്കുന്നു. സമൂഹത്തിൽ നിന്നും/കൂട്ടത്തിൽ നിന്നും ഭിന്നമായ ഒരു രീതി സ്വീകരിക്കാൻ ഒരു വ്യക്തിക്ക് ഏറെ പ്രയാസപ്പെടേണ്ടിവരും. നല്ല ചങ്കൂറ്റം വേണം. ഈ ചങ്കൂറ്റമാണ് ആധ്യാത്മിക ഗുരുക്കന്മാർ ഇസ്തിഖാമത്ത് എന്നു വിളിക്കുന്നത്. ഇതാണ് അവനു ലഭിക്കുന്ന വലിയ കറാമത്ത്. അൽഭുത പ്രവർത്തികളല്ല, ഒഴുക്കിനെതിരെ ഉറച്ചു നിൽക്കാനുള്ള ഉൾക്കരുത്താണ് കറാമത്ത് തന്റെ വിശ്വാസവും സംസ്കാരവും ആചാരവും അഭിരുചിയും ലക്ഷ്യവും ഉള്ള ഒരു കൂട്ടായ്മയിൽ പ്രയാസങ്ങളേതുമില്ലാതെ ജീവിക്കാൻ വ്യക്തിക്ക് കഴിയുന്നു.

മറ്റൊരു വശമുണ്ട്. ഭിന്നമായി നിൽക്കാൻ കരുത്തില്ലാത്തവരാണ് ഏറെയും. അവർ പെട്ടെന്ന് പരിസരങ്ങളിലേതു പകർത്തും. കൂട്ടുകാരെയും പരിചയക്കാരെയും അനുകരിക്കും. അതിനാൽ, സ്വന്തം ഹിദായത്തിനെക്കുറിച്ച് ആധിപൂണ്ട വിശ്വാസി, തനിക്കനുകൂലമായ ഒരു കൂട്ടം ഉണ്ടായിക്കാണാൻ ആഗ്രഹിക്കുന്നു. പ്രവർത്തിക്കുന്നു. ദഅ്വത്തും ഇസ്ലാഹും ദീനി പ്രവർത്തനങ്ങളും ഒന്നാമതായി തന്റെതന്നെ ഹിദായത്തിനെ ഭദ്രമാക്കലാണെന്നർത്ഥം.

'ഞങ്ങൾ ഹിദായത്താകണം' എന്ന ബോധം അതിനാൽ വിശ്വാസികളിൽ ഉണ്ടായേപറ്റൂ. കാരുണ്യം അല്ലാഹുവിന്റെ ഗുണവിശേഷണമാണ്. ഈ ദിവ്യ വിശേഷണം സ്വജീവിതത്തിൽ പകർത്തുന്ന വിശ്വാസി അപരന്റെ ശാശ്വത വിജയം കാര്യമായെടുത്ത് പണിയെടുക്കും. ഇതു പുലരാൻ 'നന്മ കല്പിക്കുക, തിന്മ വിലക്കുക' തന്നെ ഏകവഴി. ഇസ്ലാമിന്റെ അച്ചുതണ്ടാണിത്. ഇസ്ലാം നിലനിൽക്കുന്നതും വ്യാപിക്കുന്നതും ഇതുവഴി മാത്രമാണ്. വിശ്വാസത്തിലും കർമ്മങ്ങളിലും, കളകളും പാഴ്ചെടികളും വിഷവള്ളികളും മുളപൊട്ടുമ്പോൾ അവ നുള്ളി എറിയണം. അതാണു തിന്മ തടയൽ. അതിനാണ് പ്രാധാന്യം. മുളയിൽ നുള്ളിയില്ലെങ്കിൽ, പടർന്നു പന്തലിക്കാൻ അനുവദിച്ചാൽ പിന്നീട് വെട്ടിമാറ്റാൻ സാധിക്കാതെ വരും. ഇസ്ലാമിക പൂന്തോപ്പിൽ വാടുകയോ

കരിയുകയോ ഉണക്കുകയോ ചെയ്ത ചെടികൾ നട്ടുപിടിപ്പിക്കലാണ് രണ്ടാം പാതി- നന്മ കൽപിക്കൽ.നന്മ വ്യാപിപ്പിക്കുന്നതിനേക്കാൾ പ്രധാനം തിന്മ ഇല്ലായ്മ ചെയ്യലാണ്.

ചുരുക്കത്തിൽ, ഞങ്ങൾ ഹിദായത്താകണം എന്നു പ്രാർത്ഥിക്കുന്ന വിശ്വാസി തന്റെ ദൗത്യം നിർവ്വഹിക്കുന്നതിൽ ബദ്ധശ്രദ്ധനാണെങ്കിൽ താനും മറ്റുള്ളവരും ഹിദായത്തിൽ ഉറച്ചു നിൽക്കാനുള്ള സാഹചര്യം കൂടുതൽ പ്രയാസരഹിതമായിത്തീരുന്നു. ഏറ്റവും ചുരുങ്ങിയത്, അപരന്റെ ഹിദായത്ത് നഷ്ടപ്പെടുത്താൻ കൂട്ടുനിൽക്കുകയോ സ്വയം ഇറങ്ങിത്തിരിക്കുകയോ നന്മയുടെ പ്രചാരകരെ പിന്തിരിപ്പിക്കാതിരിക്കുകയോ ചെയ്യാൻ വിശ്വാസി തയ്യാറാകില്ല.

**നേർവഴി**

നേർവഴിയാണ് കുറുക്കുവഴി. നേർവഴിയേക്കാൾ ചെറിയ വഴിയില്ല. ഒരു ബിന്ദുവിൽ നിന്നും മറ്റൊരു ബിന്ദുവിലേക്കുള്ള ഏറ്റവും ചെറിയ രേഖ നേർരേഖയാണ്. വളയുന്തോറും വലിപ്പം കൂടും. അടിമ ഉടമയിലേക്കെത്താൻ, മനുഷ്യൻ വിജയമെന്ന ലക്ഷ്യത്തിലെത്താൻ ക്ഷേമത്തിലെത്താൻ അല്ലാഹു ഏർപ്പെടുത്തിയ ഏറ്റവും ചെറിയ ഈ വഴിയുടെ മൊത്തം പേരാണ് ദീനുൽ ഇസ്‌ലാം. അവന്റെ ഉപദേശ നിർദ്ദേശങ്ങളുടെ സമാഹാരമാണത്. ഇസ്‌ലാമിനേക്കാൾ ചെറുതും സരളവുമായ പാതയില്ല. ഏറ്റവും സുരക്ഷിതമാണീ വഴി. വിശുദ്ധ പ്രവാചകന്മാരും അനുയായികളും സഞ്ചരിച്ച പാത. മറ്റു ദൈവിക ദർശനങ്ങളും മതങ്ങളും ദീർഘവും വളഞ്ഞതുമാണ്. തുടർച്ച മുറിഞ്ഞതുമാണ്. അപകടകരവും പ്രയാസകരവുമാണ്. ആ പാതയിലൂടെ മുന്നേറി ദൈവത്തെ പ്രാപിച്ച ആരുമില്ല. ഉണ്ടാകാനിടയില്ല. ഭക്തരുടെ ഭാവനയിൽ സൃഷ്ടിക്കപ്പെട്ട ദൈവങ്ങളെയാണ് ആ ദർശനങ്ങളെല്ലാം പരിചയപ്പെടുത്തുന്നത്. നിയമങ്ങളും മനുഷ്യരുടെ വകയാണ്. ഇസ്‌ലാം ദൈവത്തിന്റെ സ്വന്തം വഴിയാണ്. അവൻ നിർദേശിച്ച മാർഗം. അവന്റെ നിർദേശങ്ങൾ മാത്രം. അത് ഇന്നും നിലനിൽക്കുന്നു; കലർപ്പില്ലാതെ. കലർപ്പുണ്ടാക്കാൻ ശ്രമിച്ചവരെല്ലാം പിടികൂടപ്പെട്ടിട്ടുണ്ട്. അത്രക്കും ശക്തമാണ് ഈ പാദയിലെ കാവൽ. നേർവഴിയിലേക്ക് ഹിദായത്തു നൽകാൻ, നൽകിയ ഹിദായത്തു സുഭദ്രവും സമുജ്ജ്വലവുമാക്കാനാണ് വിശ്വാസി ആവർത്തിച്ചു പ്രാർത്ഥിക്കുന്നത്.

**നേർവഴിക്കൊരു ഉപമ**

തിരുദൂതർ(സ) 'നേർവഴി'യെ ഉപമിച്ചതിപ്രകാരം: വിശാലമായ ഒരു പാത. രാജപാത. ഇരുപാർശങ്ങളിലും വലിയ മതിലുകൾ. മതിലിൽ തുറന്നിടപ്പെട്ട കുറേ വാതിലുകൾ. വാതിലുകളിൽ തൂക്കിയിടപ്പെട്ട വിരികൾ. വഴിയുടെ പ്രവേശന കവാടത്തിൽ ഒരാൾ. 'നേരെ പോകുവിൻ, എന്നയാൾ വിളിച്ചുപറയുന്നു. മതിലിനുമേൽ വേറെ ഒരാൾ. മതിലിലെ വാതിലുകളിലെ വിരികൾ നീക്കി മുന്നോട്ടു നീങ്ങാൻ യാത്രികൻ ഭാവിക്കുമ്പോൾ അയാൾ ശബ്ദിക്കുന്നു: "അപകടം, തുറക്കരുത്, തുറന്നാൽ താഴെ വീഴും."

ഇവിടെ രാജപാത ഇസ്‌ലാം, മതിലുകൾ അതിർത്തികൾ. മതിലിലെ തുറന്നിട്ട വാതിലുകൾ നിഷിദ്ധ കാര്യങ്ങളുടെ പ്രതീകമാണ്. താഴ്ത്തിയിടപ്പെട്ട വിരികൾ യാത്രികൻ കടന്നുവരാൻ പാടില്ലാത്ത ഭാഗം വ്യക്തമാക്കാനുള്ള അപകട സിഗ്നലാണ്. രാജപാതയുടെ എൻട്രൻസിൽ നിർദ്ദേശം നൽകുന്നത് വിശുദ്ധ ഖുർആൻ. വിശ്വാസിയുടെ മനസ്സാക്ഷിയാണ് മതിലിനുമേൽ കയറിയിരിക്കുന്നത്. തെറ്റു ചെയ്യാനൊരുങ്ങുമ്പോൾ മനസ്സാക്ഷി തടയുന്നു.

**ഋജുരേഖവും വക്രരേഖകളും**

വെളിച്ചം ഏകമാണ്. അതു ദൈവികമാണ്. പക്ഷെ ഇരുട്ട് ഒന്നല്ല; പലതാണ്. അതു പലരുടേതാണ്; പല ഭാവമാണ്. എല്ലാം പൈശാചികമാണ് ഒന്നും ദൈവീകമല്ല.

നേർവഴിയും ഒന്നേയുള്ളൂ. വളഞ്ഞ വഴികൾ ധാരാളമുണ്ട്. തിരുദൂതർ(സ്വ) ഒരു നേർരേഖ വരച്ചു. എന്നിട്ടു പറഞ്ഞു: ഇതാണ് അല്ലാഹുവിന്റെ മാർഗ്ഗം. പിന്നീട് നേർരേഖയുടെ ഇടത്തും വലത്തും ഏതാനും വളഞ്ഞ വരകൾ വരച്ചു. എന്നിട്ട് പറഞ്ഞു: ഇതാണു വ്യത്യസ്ത മാർഗങ്ങൾ. ഓരോന്നിലേക്കും നയിക്കാൻ ഓരോ പിശാചുണ്ട്.

നേർരേഖ അന്ത്യനാൾ വരെ നീളും. നേർരേഖ നേർവഴിയാണ്. ആദം നബി(അ) ആദ്യം നേർവഴിക്കു നേതൃത്വം നൽകി. അവസാനം ഈസ(അ) നേതൃത്വം നൽകും. ഈ നേർരേഖയ്ക്കു ചുറ്റും വളഞ്ഞ വരകളും അന്ത്യനാൾ വരെ നിലകൊള്ളും. അവസാനം അവയ്ക്കെല്ലാം മസീഹു ദജ്ജാൽ എന്ന അന്ത്യ ക്രിസ്തു നേതൃത്വം നൽകും.

## വഴിയുടെ മധ്യത്തിൽ ഉറച്ചുനിൽക്കുക

വഴിയുടെ ഇരുപാർശ്വങ്ങളും അപകടകരമാണ്. ഇരുപാർശ ങ്ങളിലേക്കു ചാഞ്ഞാലും നിരോധിത മേഖലകളിലേക്കെത്തും. അതിനാൽ പാതയുടെ കൃത്യം നടുവിൽ കൂടി മുന്നോട്ടുപോകുക യാണ് സുരക്ഷിതം. അദബുകളും വറഉം (സൂക്ഷ്മ തഖ്വ) പാലി ക്കലാണ് സൂക്ഷ്മ മധ്യം. മധ്യത്തിന്റെ ഇരുവശത്തായി ആദ്യം സുന്നത്തുകളും തുടർന്ന് വാജിബത്തുകളും നിലകൊള്ളുന്നു. അതു വിട്ടാൽ അപകട സിഗ്നൽ തുടങ്ങുകയായി. ആദ്യം മഞ്ഞ, അതാ യത് കറാഹത്ത്. അതും വിട്ടാൽ ചുകപ്പ് – അഥവാ ഹറാം. അതി നാൽ ഫർളിൽ മാത്രം ഒതുങ്ങാൻ ശ്രമിക്കരുത്. കാരണം തൊട്ട ടുത്ത് 'മഞ്ഞ' സിഗ്നലുണ്ട്. കുറച്ചുകൂടി ഉള്ളിൽ കയറുക. വീണ്ടും കയറുക. സൂക്ഷ്മതയുടെ പരമാവധിയിലെത്തും. അപ്പോൾ മാത്രമേ അപകട മേഖലയിൽ നിന്നും വളരെ ദൂരത്തുകൂടി യാത്ര ചെയ്യാ നാകൂ. ചുരുക്കത്തിൽ, ഒരു മിനിമം ഇസ്ലാമിൽ മതിയാക്കുന്നത് അപകടത്തിൽ ചാടാൻ ഇടയാക്കും; ആ അധമചിന്തവിട്ട് പരമാ വധി പൂർണ്ണ ഇസ്ലാമെന്ന ഉൽക്കർഷ ചിന്തയിൽ തുടരുക. അതിന്റെ പേരാണ് തസവ്വുഫ് അഥവ ഇഹ്സാൻ. ഭൗതിക വിഭവ ങ്ങളിൽ പരമാവധി പരിമിതവും പരലോക സംഗതികളിൽ ഏറ്റവും ഉയർന്ന ഓഹരി ആഗ്രഹിക്കുന്ന ഈ വിഭാഗം പരിത്യാഗികൾ എന്നും അറിയപ്പെടുന്നു. നൈമിഷികമായ ഭൗതിക സുഖങ്ങളെ നിത്യമായ പരലോക നേട്ടത്തിനു വേണ്ടി ത്യജിക്കുന്നവരാണിവർ.

## യാത്രാസംഘം മുന്നോട്ട്

നേർമാർഗ്ഗത്തിലൂടെ ഒരേകാന്തയാത്രയല്ല. ഒട്ടേറെ യാത്രാ സംഘങ്ങൾ മുന്നിലുണ്ട്. ചെറുതും വലുതുമായ യാത്രാ സംഘ ങ്ങൾക്കു നേതൃത്വം നൽകികൊണ്ട് ഒരു ലക്ഷത്തി ഇറുപത്തിനാ ലായിരം പ്രവാചകന്മാർ മുന്നിലുണ്ട്. അതിലേറ്റവും വലിയ സംഘം തിരുദൂതർ(സ) നേതൃത്വം നൽകി മുന്നോട്ടു നീങ്ങുന്നു. ഒരു മഹാ പ്രകടനം. തിരുദൂതർക്കുപിന്നിൽ അവിടുത്തെ ലക്ഷത്തിലധികം അനുചരന്മാർ. തൊട്ടു പുറകിൽ അനേകലക്ഷം താബിഉകൾ. പിന്നാലെ ദശലക്ഷകണക്കിന് ഔലിയാക്കൾ, ഉലമാക്കൾ, രക്ത സാക്ഷികൾ. ആ മഹാപ്രവാഹത്തിൽ ഒരു കണ്ണിയായി തന്നെയും ഉറപ്പിച്ചു നിർത്തണമേ എന്നാണ് ഓരോ വിശ്വാസിയുടേയും പ്രാർത്ഥന.

അനുഗ്രഹീതരുടെ ഈ മഹാപാരവാരത്തിൽ ചേർക്കാൻ വിശ്വാസി പ്രാർത്ഥിക്കുന്നതിന്റെ പൊരുളുകളെന്താണ്?

ഒന്ന് : ഏകാന്തയാത്രികന്റെ സുരക്ഷിതത്വം ഭീഷണി നിറഞ്ഞതാണ്. കൂട്ടം തെറ്റിയ കുഞ്ഞാട് ചെന്നായ്ക്കളുടെ കൂർത്തനഖങ്ങളിൽ കുരുങ്ങിയേക്കാം. രക്ഷപ്പെടാൻ പിന്നീട് സാധിച്ചെന്നുവരില്ല. കാരണം പിടികൂടിയത് ചെന്നായ്ക്കളാണ്. പിടുത്തത്തിൽ തന്നെ ഏറെ പരിക്കുപറ്റും. പിന്നെ പിടിക്കപ്പെട്ടത് കുഞ്ഞാടാണ്. ചരിത്രത്തിൽ അപൂർവ്വം പേർ മാത്രമേ ചെന്നായ്ക്കൾ പിടിച്ച ശേഷം രക്ഷപ്പെട്ടിട്ടുള്ളൂ.ബിദ്അത്തിൽ/നൂതനാശയത്തിൽ പെട്ടുപോയവർ തിരിച്ചു വരാറില്ല. അതിനാൽ പിടികൊടുക്കാതിരിക്കലാണ് ബുദ്ധി. അതിന് കൂട്ടം തെറ്റാതിരിക്കണം. സത്യസംഘത്തിനാണ് അല്ലാഹുവിന്റെ സഹായം. കൂട്ടം തെറ്റിയാൽ കാറ്റുപോകുമെന്ന ഖുർആൻ ഭാഷ്യം എത്രമാത്രം അർത്ഥഗർഭം.

രണ്ട് : സ്വയം വഴി കണ്ടെത്തുക അസാധ്യമാണെന്നും മുൻമാതൃകയുള്ള വഴിത്താരയിൽ പിന്തുടരലാണ് വേണ്ടതെന്നും വിശ്വാസി സമ്മതിക്കുകയാണിവിടെ. സ്വയം വഴി കണ്ടെത്താൻ സാധ്യമല്ലാത്തതുകൊണ്ടാണ് അല്ലാഹു വഴികാട്ടികളായി പ്രവാചകൻമാരെ നിയോഗിച്ചത്. അവർക്കുശേഷം നേതൃത്വയോഗ്യതയുള്ളവരെ പിൽക്കാല അനുയായികൾ അനുഗമിക്കണം. വിശ്വാസവും ഫിഖ്ഹും തസ്വവ്വുഫും (ഈമാനും ഇസ്ലാമും ഇഹ്സാനും) പിൽക്കാലത്തുള്ളവർ വഴിപിഴക്കാത്ത മുൻഗാമികളിൽ നിന്നും കണ്ടെത്തണം. അനുഷ്ഠാന കാര്യങ്ങളിൽ പ്രവാചക പാത പിൻകാമികൾക്കു വരച്ചു കാണിച്ച പ്രഗൽഭരായ നാല് മാതൃകാ ഗുരുക്കൻമാരാണ് ഇമാം അബൂ ഹനീഫ, ഇമാം ശാഫിഈ, ഇമാം അഹ്മദ് (റ) എന്നിവർ വിശ്വാസ രംഗത്തെ ഗുരുഭൂതൻമാർ രണ്ട് പേരുണ്ട്. ഇമാം അശ്അരിയും ഇമാം മാതുരീദിയും (റ). ആത്മീയ മേഖലയിലെ തിരുചര്യ പരിശീലിപ്പിക്കുന്ന ഒട്ടേറെ ഗുരുക്കൾ ഉണ്ട്. ഇമാം ഹസനുൽ ബസ്വരി (റ)യിൽ നിന്നും തുടങ്ങുന്ന ഗുരു പരമ്പരയിൽ ശൈഖ് ജീലാനി, ശൈഖ് രിഫാഈ, ശൈഖ് ഖാജാ മുഈനുദ്ദീൻ ചിശ്തി, ശൈഖ് ഇബ്റാഹീം ദസൂഖി, ശൈഖ് അബുൽ ഹസൻ ശാദുരി തുടങ്ങിയ അനേകം വിശ്വ ഗുരുക്കൾ നേതൃത്വം നൽകുന്നു. വിശ്വാസ കർമ്മ സ്വഭാവ മേഖലകളിൽ ഇത്തരം വഴികാട്ടികളുടെ പിന്നിൽ മുസ്ലിം സമൂഹം മുന്നോട്ടുഗമിക്കുന്നു.

**അനുഗൃഹീതർ**

ഹിദായത്തും ളലാലത്തും അല്ലാഹുവാണ് സൃഷ്ടിക്കുന്നത്. മനുഷ്യൻ ഏതിച്ഛിക്കുന്നുവോ അങ്ങോട്ടാണ് അല്ലാഹു നയിക്കുക. ഹിദായത്ത് ഇച്ഛിക്കുമ്പോൾ അവൻ തൃപ്തിയോടെ അത് തന്ന് അനുഗ്രഹിക്കും. "നീ അനുഗൃഹിച്ചവരുടെ വഴിയിൽ" അങ്ങനെ ഉൾപ്പെടാം. വഴിപിഴക്കാനാണ് അടിമ ഇച്ഛിക്കുന്നതെങ്കിൽ അതിലൊട്ടും തൃപ്തിയില്ലാതെ അല്ലാഹു അങ്ങോട്ടു നയിക്കും. തൃപ്തിയില്ലാതെ തരുന്ന കാര്യം തരുന്നവനിൽ ആരോപിക്കുന്നത് ശരിയല്ലല്ലോ. അതിനാൽ അല്ലാഹുവിന്റെ കോപത്തിന് അർഹരായ വിഭാഗം, അവർ തന്നെയാണതിന്റെ ഉത്തരവാദികൾ.

നബിമാർ, സിദ്ദീഖുകൾ, ശഹീദുമാർ, സ്വാലിഹുകൾ ഇവരാണ് അനുഗൃഹീതർ. അവരുടെ പിന്നാലെ തുടരാൻ കരുത്തു നൽകുവാനാണ് വിശ്വാസി ആവശ്യപ്പെടുന്നത്.

ഒന്നേകാൽ ലക്ഷത്തോളം പ്രവാചകൻമാരുണ്ട്. അവരുടെ പ്രയാണം നേർരേഖയിലൂടെയാണ്. അവരാപാതയിലെ വഴികാട്ടികളാണ്. ആ പാതയിൽ തുടരാൻ താൻ സന്നദ്ധനാണെന്ന് ഈ പ്രാർത്ഥനയിലൂടെ വിശ്വാസി ഉറപ്പു നൽകുകയാണ്.

സ്വിദ്ദീഖുകൾ രണ്ടാം വിഭാഗം. പ്രവാചകാനുയായികളാണിവർ. ഹൃദയത്തിൽ ശങ്കാലേശമില്ലാതെ പ്രവാചകരുടെ കാൽപാടുകളെ അന്ധമായി പിൻതുടർന്നവരാണിവർ. സ്വഹാബത്ത് എന്ന പേരിലാണ് തിരുദൂതർ(സ) യുടെ അനുചരന്മാർ അറിയപ്പെടുന്നത്. അവരെ അല്ലാഹു തൃപ്തിപ്പെട്ടിരിക്കുന്നു. അവരെ ആക്ഷേപിക്കുന്നവരെ അല്ലാഹു വെറുക്കുന്നു. പിൽക്കാലത്തുള്ളവർക്ക് തിരുദൂതർ (സ)യുടെ വഴിത്താര കാണിച്ചുകൊടുക്കാനുള്ള നക്ഷത്രങ്ങളാണവർ. അവരെ പിൻപറ്റുന്നവർ പ്രവാചക ചര്യയിൽ തന്നെയാണ്. കാരണം തൊട്ടുമുന്നിൽ തിരുദൂതരുണ്ട്. സ്വഹാബത്തിന്റെ പാതയിൽ ചേർക്കണമേ എന്നും അവർക്കു പിന്നാലെ താൻ വന്നുകൊള്ളാമെന്നുമാണ് വിശ്വാസി പ്രാർത്ഥിക്കുന്നതും ഉറപ്പു നൽകുന്നതും.

രക്തസാക്ഷികളാണ് മൂന്നാമത്. സത്യമാർഗ്ഗത്തിൽ ഉറച്ചു നിൽക്കാൻ, ആ മാർഗ്ഗത്തിൽ തടസ്സം നിൽക്കുന്നവരെ തട്ടിമാറ്റാൻ പോരടിച്ചു ധീരമൃത്യുവരിച്ചവാണ് ശഹീദുമാർ. അവരുടെ രക്ത

സാക്ഷിത്വമാണ്, വഴിയിലേക്കു കുതിച്ചു ചാടി യാത്രക്കാരെ അക്രമിക്കുന്ന ചെന്നായ്കൂട്ടങ്ങളിൽ നിന്നും സമകാലികരും പിൻഗാമികളുമായ യാത്രക്കാരെ രക്ഷപ്പെടുത്തിയത്. നേർപാതയിൽ അവർ എത്ര ഉറപ്പോടെ തുടർന്നു എന്നതിന്റെ തെളിവാണ് അവിടെ ഉറച്ചു നിൽക്കാൻ വേണ്ടി അവർ ജീവത്യാഗത്തിനുപോലും തയ്യാറായത്. ആദർശത്തിന്റെ മുദ്രപേപ്പറിനടിയിൽ സ്വരക്തം കൊണ്ട് സാക്ഷിമുദ്ര പതിച്ചപ്പോൾ അവർക്കു പേർ കിട്ടി – രക്തസാക്ഷികൾ.

ശഹാദത്ത് അത്യുന്നത മരണമാണ്. ശഹീദിന് അവാച്യവും അവർണ്ണനീയവുമായ അനുഭൂതികളാണ് പരലോകത്ത്. ഔന്നത്യത്തിന്റെ ഈ അത്യുജ്ജ്വല പാതയിൽ നിലയുറപ്പിക്കാമെന്ന് പ്രതിജ്ഞയെടുക്കുകയാണ് മേൽ പ്രാർത്ഥന ചെയ്യുന്ന വിശ്വാസികൾ.

സ്വജീവിതത്തിലെ ചലന നിശ്ചലനങ്ങളിലൂടെ സന്മാർഗത്തിനു നിത്യജീവൻ നൽകുന്ന സച്ചിതരാണ് സ്വാലിഹുകൾ. ആദർശം വായാടിത്തമോ ജീവിതോപാധിയോ ആകാതെ, ആദർശത്തിന്റെ ആൾരൂപങ്ങലായി അവർ ജീവിച്ചു. മാനുഷികമായ അപഭ്രംശങ്ങളെ നന്മകളുടെയും കണ്ണീരിന്റേയും പ്രവാഹത്തിൽ കഴുകിയെടുക്കുന്നവരാണ് ഇവർ. അവരുടെ പിന്നാലെ താനും ഉണ്ട് എന്നാണ് പ്രാർത്ഥിക്കുന്നവർ പ്രത്യാശ പ്രകടിപ്പിക്കുന്നത്. പ്രവാചകരെപ്പോലെയോ, അവരുടെ തനിപ്പകർപ്പായിരുന്ന അനുചരൻമാരെപ്പോലെയോ, ജീവാർപ്പണം ചെയ്തു ആദർശം കാത്തുസൂക്ഷിച്ച ശഹീദുമാരെപ്പോലെയോ ആയിത്തീരാൻ കഴിയില്ലെങ്കിൽ, മിനിമം സ്വാലിഹുകളെയെങ്കിലും അനുകരിക്കണം. അതിനു സാധിക്കാത്തവർ ഹിദായത്തിന്റെ/നേർപാതയുടെ നാലയലത്തുപോലും എത്തില്ല. എന്നിട്ട്, ഒടുവിൽ, ചക്രശ്വാസം വലിക്കുന്നേരം “ഞാൻ സ്വാലിഹുകളുടെ കൂട്ടത്തിൽ പെടാമേ” എന്നും വിലപിച്ചിട്ടെന്തുകാര്യം?

**കോപപാത്രങ്ങൾ, വഴിപിഴച്ചവർ**

സ്വയം കൃതാനർത്ഥം നിമിത്തം യജമാനന്റെ കോപത്തിനു പാത്രമായവരുണ്ട്. മത സമൂഹങ്ങൾ എന്ന നിലയിൽ ജൂതരും ക്രൈസ്തവരുമാണ് അവരിൽ മുഖ്യർ. വേദം ലഭിച്ചിട്ടും വഴികേടു തിരഞ്ഞെടുത്തവരാണവർ. ബഹുദൈവവിശ്വാസികൾ തൊട്ടുപിന്നാലെയുണ്ട്. കപടവിശ്വാസികൾ, ദീനിൽ പുതുവിശ്വാസങ്ങളും പുതുകർമ്മങ്ങളും തിരുകിക്കയറ്റുകയോ ഉള്ളവ തിരുത്തുകയോ ചെയ്യുന്ന

നവീനാശയക്കാർ. ഇവരെല്ലാം കോപപാത്രങ്ങൾ തന്നെ. കോപാർഹരായ ഈ വികൃതികളുടെ പാതയിലേക്ക് വിശ്വാസവും കർമ്മവും മനസ്സും ചാഞ്ഞുപോകില്ല എന്നാണ് വിശ്വാസിയുടെ നിശ്ചയം.

നേർവഴിക്കാരെ ദ്രോഹിക്കുക, അപമാനിക്കുക, പരിഹസിക്കുക, കഴിയുമെങ്കിൽ വധിക്കുക, നേർമാർഗത്തിലാണെന്നു പറയുമെങ്കിലും സ്വയം കൃതപാതയിൽ ചരിക്കുക, വേദങ്ങളും പ്രമാണങ്ങളും തിരുത്തുക, അനർഹമായി കൈകാര്യം ചെയ്യുക, തന്നിഷ്ടങ്ങൾക്കൊപ്പിച്ച് സത്യസന്ദേശത്തെ വക്രീകരിക്കുക... തുടങ്ങിയ ഏതിനും മാർഗ്ഗഭ്രംശവും നരകത്തിലേക്കുള്ള കുതിപ്പാണ്. അവർ നേർവഴിക്കല്ല; മതിലിൽ കാണുന്ന വിരിയും നീക്കി താഴെ കൊക്കയിലേക്കാണവരുടെ കിതപ്പ്.

**പ്രത്യാശ, ആശങ്ക**

പ്രത്യാശയ്ക്കും ആശങ്കയ്ക്കും ഇടയിലാണ് വിശ്വാസം. പ്രത്യാശ മാത്രം പോരാ, വഴി തെറ്റുമോ എന്ന ആശങ്കയും വേണം. തിരിച്ചും. എന്നാൽ ആശങ്കതന്നെയാണ് ഒടുവിലും വേണ്ടത്. ഹിദായത്ത് സുരക്ഷിതമാണോ എന്ന പരിശോധന അവസാന നിമിഷം വരേക്കും വേണം. ഹിദായത്തിന്റെ സുരക്ഷയക്കുറിച്ച് യാതൊരു വിധ ആശങ്കയും ഭീതിയുമില്ലാതെ നിർഭയം മുന്നോട്ടു പോകുന്നവർ അന്ത്യ നിമിഷത്തിൽ പരാജയപ്പെടാറുണ്ട്. സൂക്ഷിച്ചേ പറ്റൂ.

**രിദ്ദത്ത്**

മുസ്ലിമായിരുന്ന ഒരാൾ കാഫിറാകുന്നതിനെയാണ് രിദ്ദത്ത് എന്നു പറയുക. വിശ്വാസം, വാക്ക്, പ്രവൃത്തി എന്നിങ്ങനെ മൂന്നു വിധേനയും കാഫിറാകാം. നേരത്തേ തന്നെ കാഫിർ ആയ ആളേക്കാൾ കടുത്ത പാപിയാണ് ഇവൻ. അല്ലാഹു വെറുക്കുന്നവരിൽ ഏറ്റവും നീചൻ.

മുസ്ലീം കാഫിറായാൽ, അവന്റെ ദാമ്പത്യബന്ധം അതോടെ തകരും. നിലവിലുള്ള ഭാര്യ/ഭർത്താവ് അല്ലാതെയാകും. തുടർന്ന് ബന്ധം നിലനിർത്തുന്നത് വ്യഭിചാരമാകും. രിദ്ദത്തു സംഭവിച്ചാൽ പിതാവ് പുത്രൻ എന്ന ബന്ധം പൊളിയും. അനന്തര സ്വത്ത് വാങ്ങാനും കൊടുക്കാനും പാടില്ല. അവൻ മരിച്ചാൽ മുസ്ലിംകളുടെ കൂട്ടത്തിൽ ഖബറടക്കരുത്. തീർത്തും നീചമാണ് രിദ്ദത്ത്.

രിദ്ദത്ത് സംഭവിച്ചവനെ മുർത്തദ്ദ് എന്ന് വിളിക്കും. അല്ലാഹു കാക്കട്ടെ.

താഴെ പറയുന്ന ഏതെങ്കിലും ഒരു കാര്യം ഒരു മുസ്ലിമിൽ നിന്നു സംഭവിച്ചാൽ അവൻ മുർത്തദ്ദായിത്തീരും.

1. സ്രഷ്ടാവിനെ നിഷേധിക്കുക.

2. സ്രഷ്ടാവ് തുടക്കമുള്ളവനാണെന്നും പുതുതായി ഉണ്ടായവനാണെന്നും വിശ്വസിക്കുക.

3. ലോകം അനാദിയാണെന്നു വിശ്വസിക്കുക.

4. മുസ്ലിം പണ്ഡിതൻമാരുടെ ഏകകണ്ഠമായ അഭിപ്രായത്തിൽ (ഇജ്മാഅ്)അല്ലാഹുവിനുസ്ഥാപിതമായ ഒരു സത്താഗുണത്തെ നിഷേധിക്കുക. (ഉദാ: അല്ലാഹുവിനു ഒരറിവുമില്ലെന്നോ അല്ലെങ്കിൽ വസ്തുനിഷ്ഠമായ അറിവില്ലെന്നോ പറയുക.) ഇതു പോലെ അല്ലാഹുവിന് അസംഭവ്യമായ നിറംപോലുള്ള ഒരു വിശേഷണം ഉണ്ടെന്ന് വിശ്വസിക്കുക.

5.അല്ലാഹുവിന്റെ പേരിനെ നിന്ദിക്കുക.

6. ഒരാൾ ഭാവിയിൽ കാഫിറാകണമെന്നു തീരുമാനിക്കുക അല്ലെങ്കിൽ കാഫിറാകണോ വേണ്ടയോ എന്നു സംശയിക്കുക.

7. ഏതെങ്കിലും ഒരു കാര്യം സംഭവിച്ചാൽ, കാഫിറാകുമെന്ന് കരുതുകയോ പറയുകയോ ചെയ്യുക.

8. അവിശ്വാസത്തെ തൃപ്തിപ്പെടുക. ഇസ്ലാം ആശ്ലേഷിക്കാനുദ്ദേശിക്കുന്ന ഒരു അമുസ്ലിം വ്യക്തി ഇസ്ലാമിന്റെ സത്യസാക്ഷ്യ വചനം(ശഹാദത്ത്)ചൊല്ലിക്കൊടുക്കാനാവശ്യപ്പെട്ടപ്പോൾ അവനതു ചെയ്തില്ല. അല്ലെങ്കിൽ ഞാനെന്റെ ജോലിയിൽ നിന്ന് വിരമിക്കുന്നതുവരെ കാൽനിൽക്കൂ എന്നു പറഞ്ഞു. ഇപ്രകാരം അൽപ്പനേരമെങ്കിലും അവിശ്വാസത്തെ സമ്മതിക്കുകയും അനുവദിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുക നിമിത്തം രിദ്ദത്ത് സംഭവിക്കും. ഒരവിശ്വാസിയോട് ഇസ്ലാം സ്വീകരിക്കാതിരിക്കാൻ സൂചന നൽകുക, ഒരു മുസ്ലിമിനോട് ഇസ്ലാം കയ്യൊഴിയാൻ നിർദ്ദേശം നൽകുകയോ നിർബന്ധിക്കുകയോ ചെയ്യുക എന്നിവയും കുഫ്റിൽ സംതൃപ്തി കാണിക്കുന്നതിനുദാഹരണങ്ങളാകുന്നു.

9. അല്ലാഹുവിന്റെ ദൂതന്മാരെ നിഷേധിക്കുക. അവരെ അല്ലാഹു നിയോഗിച്ചിട്ടില്ലെന്നു പറയുക. ഏതെങ്കിലും ഒരു നബി യുടെ പ്രവാചകത്വം നിഷേധിക്കുക.

10. മുഹമ്മദ് നബി(സ) ക്കുശേഷം പ്രവാചകത്വം വാദിക്കു ക. തിരുമേനിക്കുശേഷം പ്രവാചകത്വം വാദിക്കുന്നവരെ അംഗീക രിക്കുക.

11. മുഹമ്മദ് നബി(സ) കറുത്തവനാണെന്നോ താടി മുളച്ചി ട്ടില്ലാത്ത ചെറുപ്പക്കാരനാണെന്നോ ഖുറൈശ് ഗോത്രക്കാരന ല്ലെന്നോ പറയുക. ഒരു റസൂലിനേയോ നബിയെയോ ചീത്ത പറ യുകയോ, നിന്ദിക്കുകയോ ചെയ്യുക. അല്ലെങ്കിൽ അദ്ദേഹത്തിന്റെ പേരിനെ നിന്ദിക്കുക.

12. പ്രവാചകത്വം ശ്രമത്തിലൂടെ സമ്പാദിക്കാവുന്നതാ ണെന്നോ ഹൃദയശുദ്ധികൊണ്ടു നേടാവുന്നതാണെന്നോ വാദിക്കു ക.

13. എനിക്കു (മലക്കുമുഖേന) വഹ്‌യ് ലഭിച്ചിട്ടുണ്ടെന്നു ഒരാൾ പ്രസ്താവിക്കുക. പ്രവാചകത്വം വാദിച്ചിട്ടില്ലെങ്കിലും.

14. അല്ലാഹുവിന്റെ ആജ്ഞ, സുവിശേഷ-താക്കീതുകൾ നിസ്സാരപ്പെടുത്തുക

15. മതം ബഹുമാനിക്കുന്ന മുസ്ഹഫ്, ഖുർആൻ എഴുതപ്പെട്ട മറ്റു വസ്തുക്കൾ, നബിമാർ മലക്കുകൾ മുതലായവരുടെ ആദരി ക്കപ്പെടുന്ന പേര്, ഹദീസ്, മതപരമായ അറിവ് ഇവയിൽ വല്ലതും രേഖപ്പെടുത്തിയ വസ്തുക്കൾ നജസിലോ, മൂക്കട്ട, തുപ്പൽ, ശുക്ലം എന്നിവപോലുള്ള മ്ലേച്ഛ വസ്തുക്കളിൽ നിന്ദ്യാപൂർവം എറിയുക.

16. ഖുർആനിൽ പെട്ടതാണെന്നു ഏകോപിതാഭിപ്രായമുള്ള ഒരായത്തോ ഒരക്ഷരം തന്നെയോ നിഷേധിക്കുകയോ വർദ്ധിപ്പി ക്കുകയോ ചെയ്യുക.

17. ഒരു സുന്നത്തിനെ നിസ്സാരപ്പെടുത്തുക. ഉദാ: ആഹാരം കഴിച്ചാൽ മൂന്നു വിരലുകൾ വായിൽ ഈമ്പി തുടക്കുന്നത് നബി ചര്യയാണെന്നറിഞ്ഞിട്ടും അതു സംസ്കാരമല്ലെന്നു പറയുക. നഖം മുറിക്കുക സുന്നത്താകുന്നു എന്നറിയിച്ചപ്പോൾ സുന്നത്താണെ ങ്കിലും ഞാനതുചെയ്യില്ലെന്ന് പരിഹാസപൂർവം പ്രതികരിക്കുക.

18. അല്ലാഹുവും അവന്റെ റസൂലും കല്പിച്ചാലും ചെയ്യുകയില്ലെന്നു പറയുക.

19. അല്ലാഹു ഖിബ്‌ല മറ്റു വല്ലയിടത്തേക്കാക്കിയിരുന്നുവെങ്കിൽ ഞാനതിലേക്ക് തിരിഞ്ഞു നമസ്ക്കരിക്കുമായിരുന്നില്ല എന്നു പറയുക.

20. നിശ്ചിത വ്യക്തിയെ കുറിച്ച് അല്ലാഹു അദ്ദേഹത്തെ പ്രവാചകനാക്കിയിരുന്നുവെങ്കിൽ ഞാനദ്ദേഹത്തെ വിശ്വസിക്കുമായിരുന്നില്ല എന്നു പറയുക.

21. നബിയോ മലക്കോ എന്റെയടുത്ത് വല്ല കാര്യത്തിനും സാക്ഷിനിന്നാൽ സ്വീകരിക്കുകയില്ല എന്നു പ്രസ്താവിക്കുക.

22. പ്രവാചകന്മാരുടെ സത്യാവസ്ഥയിൽ ശങ്കിച്ച്, അവർ പറഞ്ഞത് സത്യമാകുന്നുവെങ്കിൽ നാം രക്ഷപ്പെടും എന്നു പറയുക.

23. നബി(സ) മനുഷ്യനോ ജിന്നോ എന്ന് എനിക്കറിയില്ലെന്ന് പറയുക.

24. നബി(സ) ക്കു ഭ്രാന്തു ബാധിച്ചിരുന്നുവെന്നു പറയുക.

25. വിഗ്രഹത്തിനോ, സൂര്യനോ മറ്റേതെങ്കിലും സൃഷ്ടിക്കോ സുജൂദ് ചെയ്യുക.

26. നക്ഷത്രാരാധന പോലുള്ള കാര്യം ഉൾക്കൊള്ളുന്ന വിധം സിഹ്റ് ചെയ്യുക.

27. എന്താണ് സത്യവിശ്വാസം എന്നന്വേഷിച്ചെത്തിയ വ്യക്തിയോട് എനിക്കറിയില്ലെന്ന് അവഹേളനയോടുകൂടി പറയുക.

28. “ലാഹൗല വലാഖുവ്വത ഇല്ലാബില്ലാഹ്” എന്നു പറഞ്ഞവനോട് ‘ലാഹൗല’ വിശപ്പടക്കുകയില്ലെന്നു പറയുക.

29. അല്ലാഹുവിന്റെ മേൽ അനീതി ആരോപിക്കുക. ഉദാ: ഞാൻ രോഗിയായിരിക്കെ അല്ലാഹു എനിക്കു നമസ്ക്കാരം നിർബന്ധമാക്കുന്നുവെങ്കിൽ അല്ലാഹു എന്നോട് അനീതി കാണിച്ചുവെന്നു പറയുക. നമസ്ക്കാരം ഉപേക്ഷിച്ചാൽ അല്ലാഹു താങ്കളെ ശിക്ഷിക്കും എന്നുപദേശിച്ചപ്പോൾ ഞാൻ അനുഭവിച്ചുകൊണ്ടിരിക്കുന്ന രോഗവും വിഷമവും ഉണ്ടായിരിക്കെ നമസ്ക്കാരം ഉപേക്ഷിച്ചതിന്റെ പേരിൽ അല്ലാഹു എന്നെ ശിക്ഷിക്കുന്നുവെങ്കിൽ അല്ലാഹു

എന്നോട് അനീതിയാണ് ചെയ്യുന്നത് എന്നു പ്രതികരിക്കുക. മറ്റൊരുദാഹരണം: ഒരാൾ ആപത്തുകൊണ്ടു പരീക്ഷിക്കപ്പെട്ടു. അപ്പോൾ അവൻ അല്ലാഹുവോടു പറഞ്ഞു: നീ എന്റെ ധനത്തെയും സന്താനത്തെയും പിടിച്ചെടുത്തു. മറ്റു പലതും എടുത്തു. ഇനിയും നീ എന്താണ് ചെയ്യുന്നത്? അല്ലെങ്കിൽ നീ ചെയ്യാത്തതായി ഇനിയെന്താണ് ശിഷ്ടമുള്ളത്?

30. അല്ലാഹുവിന്റെ വിധിയെ നിഷേധിക്കുക.

31. ഒരു മുസ്‌ലിമിനെ കാഫിറാക്കുക. വിളിക്കപ്പെട്ട മുസ്‌ലിം കാഫിറല്ലെങ്കിൽ വിളിച്ചവൻ കാഫിറാകുമെന്ന് പ്രബല ഹദീസുകളിൽ വന്നിട്ടുണ്ട്.

32. ഒരാൾ തന്റെ വേലക്കാരനോടോ മകനോടോ കോപിച്ചു. അങ്ങിനെ അവനെ കഠിനമായി പ്രഹരിച്ചു. തദവസരം ഒരാൾ ചോദിച്ചു. താങ്കളൊരു മുസ്‌ലിമല്ലേ? അതിനു "അല്ല" എന്നവൻ മനപൂർവ്വം മറുപടി നൽകുക. ഒരാൾ മറ്റൊരാളെ യഹൂദിയെന്നോ മജൂസിയെന്നോ വിളിച്ചു. (യഹൂദിയെന്നാൽ ജൂതൻ എന്നും മജൂസിയെന്നാൽ അഗ്നിയാരാധകൻ എന്നുമാണ് അർഥം) അവൻ തന്നിൽ ആരോപിച്ച കാര്യത്തിൽ ഒട്ടും അതൃപ്തി കാണിക്കാതെ സന്തോഷപൂർവ്വം വിളിക്കുത്തരം നൽകുക.

33. വ്യക്തവും പരസ്യവുമായ വ്യഭിചാരം, സ്വവർഗ്ഗസംഭോഗം, മദ്യപാനം, ചുങ്കം വാങ്ങൽ തുടങ്ങിയ നിഷിദ്ധ കാര്യത്തെ ഒരാൾ ഹലാലാക്കുക. അനുവദനീയമായ കച്ചവടം, വിവാഹം എന്നിവപോലുള്ള ഒരു ഹലാലിനെ ഹറാമാക്കുക. അതുപോലെ ഖണ്ഡിതമായ ഒരു നിർബന്ധത്തെ നിഷേധിക്കുകയോ നിർബന്ധമില്ലെന്നു സ്ഥിരപ്പെട്ട ഒരു കാര്യം നിർബന്ധമാണെന്നു സ്ഥാപിക്കുകയോ ചെയ്യുക. ഉദാ: പഞ്ചനമസ്ക്കാരത്തിൽ ഒരു സുജൂദേ ഉള്ളൂവെന്നു പറയുക. ഇജ്മാഅ് കൊണ്ട് മതത്തിൽ അംഗീകരിക്കപ്പെട്ട റവാത്തിബുസുന്നത്തുകൾ, പെരുന്നാൾ നമസ്ക്കാരങ്ങൾ തുടങ്ങിയ ആരാധനകളിൽ വല്ലതിനേയും നിഷേധിക്കുക.

34. മദ്യപിക്കുകയോ വ്യഭിചരിക്കുകയോ ചെയ്യുമ്പോൾ അല്ലാഹുവിന്റെ നാമത്തെ നിന്ദിച്ചുകൊണ്ട് "ബിസ്മില്ലാഹ്" എന്ന് പറയുക.

35. ഞാൻ പരലോകത്തെ ഭയപ്പെടുന്നില്ലെന്നു പരിഹാസപൂർവ്വം പറയുക.

36. ബാങ്കുവിളിക്കുന്നവനോട് നീ ബാങ്കിൽ പറഞ്ഞ കാര്യം വ്യാജമാണെന്നു പറയുക.

37. ഒരു പാത്രം റൊട്ടിയും മാംസവുമാണ് മത വിജ്ഞാനത്തേക്കാളുത്തമമെന്നു പറയുക.

38. എന്റെ ധനം ഞാൻ അല്ലാഹുവെ സൂക്ഷിക്കുവാൻ ഏൽപിച്ചുവെന്ന് പറഞ്ഞ വ്യക്തിയോട് കള്ളൻ മോഷ്ടിക്കുമ്പോൾ അവനെ പിന്തുടരാത്തവനെയാണല്ലോ നീ ഏല്പിച്ചിരിക്കുന്നത് എന്നു പരിഹസിക്കുക.

39. അല്ലാഹുവേ മുസ്‌ലിമായിട്ടോ കാഫിറായിട്ടോ നിന്റെ ഇഷ്ടം പോലെ എന്നെ മരിപ്പിക്കുക എന്നു പറയുക.

40. ജൂത, ക്രിസ്തീയ, ഹിന്ദു വിശ്വാസികളെ പോലുള്ളവരെ കാഫിറുകളായി ഗണിക്കാതിരിക്കയോ അവർ കാഫിറുകളാണെന്ന കാര്യത്തിൽ സംശയിക്കുകയോ ചെയ്യുക.

41. അബൂബക്കർ സിദ്ദീഖ്(റ) അവർകൾക്ക് നബിയുമായുള്ള സഹവർത്തിത്വത്തെ നിഷേധിക്കുക.

42. തിരുദൂതരുടെ പത്നി ആയിശാ(റ)ക്കെതിരെ വ്യഭിചാരാരോപണം നടത്തുക. (അബൂബക്കർ(റ) നബിയുടെ കൂട്ടുകാരനാണെന്നും ആയിശാ(റ) പരിശുദ്ധയാണെന്നും വു.ഖുർആൻ പ്രസ്താവിച്ചിട്ടുണ്ട്.)

43. സമുദായം ഒന്നിച്ചു വഴിപിഴച്ചെന്നു ഖണ്ഡിതമായി പറയുക.

44. സ്വഹാബിമാരെ കാഫിറുകളാക്കുക.

45. ഖുർആനിന്റെ അമാനുഷികതയെ നിഷേധിക്കുക.

46. മരിച്ചവരുടെ ശരീരഭാഗങ്ങൾ ഒരുമിച്ചുകൂട്ടി ആത്മാക്കളെ അവയിലേക്കു തിരിച്ചുവിട്ടുകൊണ്ട് അല്ലാഹു അവരെ ഖബറുകളിൽ നിന്ന് പുനർജീവിപ്പിക്കുമെന്ന സത്യത്തെ നിഷേധിക്കുക.

47. സ്വർഗ്ഗത്തെ നരകത്തെ പുനരുത്ഥാനനാളിലെ വിചാരണയെ പരലോകത്തു പ്രതിഫലം നൽകപ്പെടുന്നതിനെ നിഷേധി

ക്കുക. അല്ലെങ്കിൽ ഇക്കാര്യങ്ങളൊക്കെ അംഗീകരിച്ചുകൊണ്ട് അവയുടെ ഉദ്ദേശം മറ്റു ചില കാര്യങ്ങളാണെന്നു വാദിക്കുക.

48. ഞാൻ സ്വർഗത്തിൽ പ്രവേശിച്ചു. അവിടത്തെ കായ്കനികൾ ഭക്ഷിക്കുകയും ഹൂറികളുമായി സല്ലപിക്കുകയും ചെയ്തുവെന്ന് പറയുക.

49. നീ ഖുർആൻ ഓതുന്നില്ലേ? എന്ന ചോദ്യത്തിന് "എനിക്കു ഖുർആൻ കൊണ്ട് വയറു നിറഞ്ഞിരിക്കുന്നു. (മടുത്തിരിക്കുന്നു)" എന്നു പ്രതികരിക്കുക. ഇപ്രകാരം "നീ നമസ്ക്കരിക്കുന്നില്ലേ? എന്നു ചോദിച്ചപ്പോൾ നമസ്ക്കാരം കൊണ്ട് എനിക്ക് വയറു നിറഞ്ഞിരിക്കുന്നുവെന്നോ എത്രകാലമാണിതു ചെയ്തുകൊണ്ടിരിക്കുക? എന്നോ പ്രത്യുത്തരം നൽകുക. നീ നമസ്ക്കരിക്കുന്നില്ലേയെന്നു ചോദിക്കപ്പെട്ടപ്പോൾ വൃദ്ധകൾ നമുക്കുവേണ്ടി നമസ്ക്കരിക്കുന്നുണ്ടെന്നോ നമസ്ക്കരിക്കുന്നതും നമസ്ക്കരിക്കാതിരിക്കുന്നതും തുല്യമാണണെന്നോ പറയുക. നമസ്ക്കാരത്തിന്റെ മാധുര്യമറിയുന്നതിനു നീ ഒന്നു നമസ്ക്കരിച്ചുനോക്കൂ എന്നു പറയപ്പെട്ടപ്പോൾ നമസ്ക്കാരം ത്യജിക്കുന്നതിന്റെ മാധുര്യമറിയുന്നതിനു നീ ഒന്നു നമസ്ക്കാരമുപേക്ഷിച്ചുനോക്കൂ എന്ന് പുച്ഛത്തോടെയും പരിഹാസത്തോടെയും മറുപടി പറയുക.

50. ദ്രോഹിക്കപ്പെട്ടവൻ ദ്രോഹിച്ചവനോടു പറഞ്ഞു, നീ മഹ്ശറവരെ ക്ഷമിക്കൂ. (അവിടെ നിന്റെ അക്രമത്തിന്റെ ഫലം കാണാം) തദവസരം ദ്രോഹി പരിഹാസപൂർവ്വം പറഞ്ഞു. "മഹ്ശറയിൽ എന്താ കാര്യം?"

51. മതനിയമത്തെ നിന്ദിക്കുക. ഉദാ: ഒരു പണ്ഡിതന്റെ 'ഫത്വാ'യെ കുറിച്ച് "എന്തുകാര്യമാണീ ശറഅ്" എന്നു പറഞ്ഞ് നിന്ദയോടുകൂടി അതു വലിച്ചെറിഞ്ഞു.

52. അന്യമതത്തിൽ സംതൃപ്തി കാണിച്ചുകൊണ്ടോ ഇസ്ലാമിനെ അവഗണിച്ചുകൊണ്ടോ കാഫിറുകളുടെ മതവേശമണിയുക.

53. അല്ലാഹു വല്ല വസ്തുവിലും അവതരിക്കുമെന്ന് അവതാരവാദമുന്നയിക്കുകയോ അല്ലാഹുവിൽ മറ്റു വല്ലതും അവതരിക്കുമെന്ന് പറയുകയോ ചെയ്യുക.

54. അല്ലാഹുവിന് സന്താനമുണ്ടെന്നു പറയുക.

55. ആത്മാവ് എന്നെന്നും വ്യക്തികളിലൂടെ നീങ്ങിക്കൊണ്ടിരിക്കുമെന്നും ഒരു ജഡത്തിനു ശേഷം മറ്റൊരു ജഡം സ്വീകരിക്കുമെന്നും അവയുടെ വിശുദ്ധിയും അവിശുദ്ധിയുമനുസരിച്ച് സൗഖ്യമോ ശിക്ഷയോ അനുഭവിച്ചുകൊണ്ടിരിക്കുമെന്നുള്ള ആത്മ പുനർ ജന്മവാദം ഉന്നയിക്കുക.

**ആമീൻ**

ഉത്തരം നൽകണമേ എന്നർത്ഥം. പ്രാർത്ഥന ഇവിടെ സമാപിക്കുന്നു. ആമീൻ ഫാത്തിഹയുടെ ഭാഗമല്ല; അനുബന്ധമാണ്. കൂട്ടമായും ഒറ്റയ്ക്കും പ്രാർത്ഥനയുടെ സമാപനത്തിൽ 'ആമീൻ' പറയുന്നതാണ് രീതി. നബി(സ) പറഞ്ഞു. "നിങ്ങൾ ആമീൻ പറയുന്നതിനോട് ജൂതൻമാർ ഈർഷ്യത കാണിക്കുന്നു. അതിനാൽ നിങ്ങൾ ആമീൻ വർദ്ധിപ്പിക്കുക." ഫാത്തിഹക്കുശേഷം ഒന്നിലേറെ ആമീൻ പറയണമെന്നല്ല. ആമീൻ വർദ്ധിപ്പിക്കാൻ നിർദ്ദേശിച്ചതിന്റെ സാരം. കൂട്ടമായ പ്രാർത്ഥന വർദ്ധിപ്പിക്കുകയും ആമീൻ പറയാൻ അവസരം തീർക്കുകയും ചെയ്തോളൂ എന്നാണ്.....

സൂറത്തുൽ ഫാത്തിഹ: യുടെ ഹ്രസ്വ വിവരണം ഇവിടെ സമാപിക്കുകയാണ്.

അല്ലാഹുവിന് സ്തുതി. തിരുദൂതർ(സ)യ്ക്ക് അനുഗ്രഹാശിസുകൾ. ഗുരുനാഥന്മാർക്കും മാതാപിതാക്കൾക്കും സ്നേഹജനങ്ങൾക്കും പ്രാർത്ഥനകൾ.





# സൂറത്തുൽ ഫാതിഹ

സ്വാലിഹ് നിസാമി പുതുപൊന്നാനി

വിശുദ്ധ ഖുർആന്റെ
ഖൽബും കാതലുമാണ്
സൂറത്തുൽഫാതിഹ.
വേദ പ്രപഞ്ചമാകെയും ഫാതിഹയിൽ
സമഗ്രമായി സംഗ്രഹിച്ചിരിക്കുന്നു.
വിശ്വപ്രസിദ്ധ ഖുർആൻ വ്യാഖ്യാതാവ്
ഇബ്നു കസീറിന്റെ വിവരണത്തിനൊപ്പം
സ്വാലിഹ് നിസാമി പുതുപൊന്നാനിയുടെ
കുറിപ്പുകൾ.

നിത്യ ജീവിതത്തിൽ ഒരായിരം തവണ
ഫാതിഹ ഉരുവിടുന്ന വിശ്വാസിക്ക്
അകമറിഞ്ഞു ഇനി പ്രാർത്ഥിക്കാം.

cover:alifshaah

വില: ₹ 70




പ്രചോദനം ബുക്സ്
വെളിയങ്കോട്